# മധുരലയം

'പുതിയൊരു നാച്ചിയാർ തിരുമൊഴി'



സുവർണ്ണ നാലപ്പാട്ട്

# MADHURALAYAM

***'Oru Nachiyar Thirumozhi'***

(MALAYALAM)

PRINTED AND PUBLISHED BY NALAPAT BOOKS
TYPE SET BY BUSINESS LINKS, COCHIN
DISTRIBUTORS : NALAPAT BOOKS
COPY RIGHT : ABHILASH N.U.
FIRST PUBLISHED 2001

COVER DESIGN : DR. SUVARNA NALAPAT
COVER PHOTO : V.S. SHINE

PRINTED AT LOVELY PRINTERS AND BINDERS, COCHIN - 18

PRICE : Rs. 28/-



**NALAPAT BOOKS**

P.B. No. 4, PUNNAYOORKULAM - 679 561
Phone: 542230, 540059

# ഡോക്ടർ സുവർണ്ണ നാലപ്പാട്ട്

ജനനം: 6–5–1946 മേടമാസത്തിൽ
പുണർതം നക്ഷത്രത്തിൽ പുന്നയൂർക്കുളത്ത്

അച്ഛൻ : കെ.ജി. കരുണാകരമേനോൻ

അമ്മ: നാലപ്പാട്ട് അമ്മിണിയമ്മ

ബാല്യകാലവിദ്യാഭ്യാസം : രാമരാജ മെമ്മോറിയൽ സ്കൂളിലും
വന്നേരി ഹൈസ്കൂളിലും.

ബിരുദങ്ങൾ : ഗുരുവായൂർ ലിററിൽ ഫ്ളവറിൽനിന്ന്
ജീവശാസ്ത്രത്തിൽ ബി.എസ്.സി.
കോഴിക്കോട് മെഡിക്കൽ കോളേജിൽനിന്ന്
എം.ബി.ബി.എസ്., എം.ഡി. പത്തോളജി

കൃതികൾ : താമരപ്പൂക്കൾ, പുഴയുടെ കഥ. അമൃതജ്യോതി,
ഇന്ത്യയുടെ കണ്ടെത്തൽ വരാഹമിഹിരന്റെ
പഞ്ചസിദ്ധാന്തികയിലൂടെ,
നാലപ്പാടിന്റെ ചക്രവാളച്ചെമ്പുരുളി,
ഒരു കാലഘട്ടത്തിന്റെ ഓർമ്മയ്ക്ക് , പത്മസിന്ധു, മുദ്ര,
സാന്ദ്രാനന്ദം,
സൌവർണ്ണം (ഭഗവദ് ഗീതാഭാഷ്യം)

ഭർത്താവ് : ഡോക്ടർ കെ.എ. ഉദയഭാനു.

ഏകമകൻ : അഭിലാഷ്

അഡ്രസ്സ് :

എച്ച് 7, പെന്റാക്യൂൻ,
സി. ബ്ലോക്ക്,
പാടിവട്ടം, കൊച്ചി.

1

# സുവർണസുധാഝരി

## ഡോക്ടർ എം. ലീലാവതി

ഒരു സുവർണസ്വരരാഗസുധാഝരിയുടെ സാന്നിദ്ധ്യത്തിലാണ് 'മധുരലയം' എന്ന "പുതിയൊരു നാച്ചിയാർ തിരുമൊഴി" യിലൂടെ ഒഴുകിയൊഴുകിപ്പോകുമ്പോൾ നാം വർത്തിക്കുന്നത്! ഈ അലിവ്, ഈ ഒലിവ്, ഈ കുളിര്, ഈ നിർവൃതി, ഈ ഗതിവേഗം, ഇതു നമുക്കു തീരെ "പുതിയതല്ല" എന്നത്രെ "നാച്ചിയാർ തിരുമൊഴി" എന്ന അരുളിന്റെ പൊരുള്. അനാദിയും നിത്യ നൂതനവുമായ ഒരു നിർഝരി ആയിരമായിരം ഉറവകളിൽ നിന്ന് പൊങ്ങിയ നീർച്ചാലുകൾ ചേർന്നൊഴുകി രൂപപ്പെടുന്നു. പുഴയിലെ ആ ഒഴുക്ക് നോക്കി നാം പറയുന്നു : ഇത് ചരിത്രാതീത കാലം മുതലേയുള്ള ഗംഗ, യമുന, കാവേരി, നിള, ചൂർണി..........എന്നിങ്ങനെ. അതോടൊപ്പം നമുക്കറിയാം നിമിഷം തോറും മാറിക്കൊണ്ടിരിക്കുന്ന ഒഴുക്കുകളാണവ എന്ന്. അതുകൊണ്ട് അനാദി എന്നും നിത്യനൂതനം എന്നുമുള്ള വിരുദ്ധ വിശേഷണങ്ങൾ അവയ്ക്ക് ഒട്ടും വൈരുദ്ധ്യമില്ലാതെ ഇണങ്ങുന്നു. ഇതുപോലെ അനേക സഹസ്ര അസ്തിത്വങ്ങളുടെ അന്തരാളങ്ങളിൽ നിന്നുണർന്നു പൊങ്ങിയൊന്നായിച്ചേർന്ന് ഒരു വ്യക്തിയുടെ ചേതസ്സെന്ന ചാലിലൂടെ ഒഴുകിയെത്തുന്നതാണ് ആവിഷ്ടകവിത. ഈ സുവർണരാഗസുധാഝരി ആവിഷ്ടകവിതയാണ്; ആരചിതകവിതയല്ല. ഈ കിളിപ്പാട്ടു കേൾക്കുമ്പോൾ പണ്ടെന്നോ അനുഭവിച്ച ഒരു മധുരലയ നിർവൃതി 'പുതുതായി' ഉണരുന്നു. ഒരു ആശയം ബോധപൂർവം സങ്കല്പിച്ച് ഉചിതപദങ്ങൾ തെരഞ്ഞെടുത്ത് കൊരുത്ത് ചന്തം ചേർക്കുന്ന 'ആരചിത' കവിതകൾക്ക് അപരിചിതമായ ലയമാധുര്യമാണിത്. ആവിഷ്ടകവിതയുടെ സ്രോതസ്സ് ഒരൊററ വ്യക്തിയുടെ മനസ്സല്ല. അനേകായിരങ്ങളുടെ അടിമനസ്സാണ്. ദാക്ഷിണാത്യമെന്നു കരുതപ്പെടുന്ന ദ്രാവിഡപാരമ്പര്യത്തിലും ഓത്തരാഹമെന്ന് വരമ്പിട്ടു വകതിരിക്കുന്ന വൈദിക പാരമ്പര്യത്തിലും ബൗദ്ധമെന്നറിയപ്പെടുന്ന ഥേരീ പാരമ്പര്യത്തിലും വൈഷ്ണവം, ശൈവം എന്ന രണ്ടു

ധാരകളായി ഒഴുകി നിറഞ്ഞ ഭക്തി പാരമ്പര്യത്തിലും പ്രണമ്രതയുടെ സ്വരരാഗസുധാത്ധരി ഭാരത ചേതസ്സിനെ പലപല സ്ഥലകാല മേളകളിൽ കോരിത്തരിപ്പിച്ചു പോന്നു. ആ കോരിത്തരിപ്പ് നമ്മുടെ സമൂഹചേതസ്സിൽ നിന്ന് എന്നേക്കുമായി മായുകയോ മറയുകയോ ഉണ്ടാവില്ല എന്ന സൂചനയാണ് ഈ സുവർണ സ്വരരാഗ സുധാത്ധരി നമുക്ക് നല്കുന്നത്. ഇവിടെ രാധമാരും ആണ്ടാൾമാരും, ഔവയാർമാരും, മീരമാരും, ഥേരിമാരും, സവിതാവ്, അഗ്നി, മിത്രൻ, വരുണൻ ഇത്യാദി പ്രപഞ്ച ശക്തി സത്തകളെ ആരാധിച്ച വൈദിക-ഋഷിമാരും വീണ്ടും പിറവി പൂണ്ട് നമുക്ക് ദർശനം തരുന്നു.

ഒരു വ്യക്തിയുടെ ആയുസ്സിലെ അരനൂററാണ്ടു പോലെയാണ് സമൂഹചേതസ്സിലെ ആയിരത്താണ്ടുകൾ. സുവർണയുടെ തിരുവായ് മൊഴികളിൽ അരനൂററാണ്ടു മുമ്പ് ഉറന്നൊഴുകിയവയും ഈ സ്വരരാഗസുധയിൽ കാണാം. അത്ര തന്നെ പഴക്കമേയുള്ളൂ കവിയുടെ അടിമനസ്സിലിരുന്നു പാടിത്തിമർക്കുന്ന ആണ്ടാൾക്കും മീരയ്ക്കും ഋഷിമാർക്കും മററും.

"കാലമേറെയായ്, കാണും പുല്ലിലും, തുരുമ്പിലും ദേവനെത്തേടി പാടി നീങ്ങുന്നു ഞാനാം വീണ" എന്നതിലെ 'ഞാൻ' ആയിരങ്ങളുടെ അന്തശ്ചേതനയാണ്. ആ ഞാനിന്ന് മീരയെന്നോ രാധയെന്നോ ആണ്ടാളെന്നോ നാച്ചിയാർ എന്നോ സുവർണയെന്നോ ഏതു പേരുമിടാം. എല്ലാം നന്നായിച്ചേരും. ഈ വീണയിൽ നിന്നുയരുന്ന നാദലയധാര, അത് ക്ലേശിച്ചാർജിക്കുന്നതല്ല; അതിന്ന് "സിദ്ധ"മാണ്. അതുകൊണ്ട് 'ദേവദത്ത' മെന്ന പേരും ചേരുന്നു.

ആരെന്റെ കയ്യിലൊരു മൺവീണയേകി മമ
ചേതസ്സിലാരൊരഴൽ പാകി
ആരെന്റെ കണ്ണിൽ മിഴിനീരും മനസ്സിൽ മൃദു
താരസ്വരങ്ങളുമധീരമാം മൂകമാം
ഭീതമധരങ്ങളിൽ നറും ഗാനവും ചേർത്തു
പാതയിതിൽ വിട്ടു വിട നല്കി!

എന്ന് ഇതേ വീണയെപ്പററി മറെറാരു കവി (സുഗതകുമാരി) ഓർക്കുമ്പോൾ, അത് ആർജിതമല്ല സിദ്ധമാണ് എന്ന നിനവിന്നു മുന്നിൽ ചിത്തം പ്രണമ്രമാകുന്നു. ഈ പ്രണമ്രതയ്ക്കും മമതയ്ക്കു മുള്ള വൈകാരികമേഖലകൾക്ക് വൈവിധ്യവും വൈചിത്ര്യവുമുണ്ട്. വിസ്മയം, പ്രേമം, വാത്സല്യം, ഭീതി മുതലായ മേഖലകളിൽ ഏതേത് എപ്പോഴെപ്പോൾ ഊർജിതവൃത്തിയായിത്തീരുന്നു എന്നതും തികച്ചും ആസൂത്രണ വിധേയമല്ല. സ്വയംവരഗീതത്തിലെ കൃഷ്ണ മേഘത്തിന്നുള്ളത് മിശ്രഭാവസത്തയാണ്. വിസ്മയം, ഭീതി, നിർവൃതി, മുതലായ അനുഭൂതികൾ ഇന്ദ്രിയങ്ങളെ സ്പർശിക്കുന്നത് വ്യത്യസ്തമായ രീതികളിലാണ്. ഇടിവെട്ട്, മിന്നൽപ്രഭ, അഗ്നിജ്വാല, ശീതള ജലധാര എന്നിവ ഓരോ ഇന്ദ്രിയത്തെ സന്തർപ്പണം ചെയ്യുമ്പോഴുള്ള ഭാവശബളതയ്ക്ക് കൃഷ്ണമേഘമെന്ന ഏകവസ്തുവാണ് പ്രഭവം.

ആയിരമരമെഴുമാസുദർശനചക്രം
പോലെ നിൻ മിന്നൽ കാന്തി കാണുമാറായീടണം
പാഞ്ചജന്യത്തിൽ നിന്നും പൊന്തിടും നാദം പോലെ
പാരിനെ നടുക്കട്ടെ, വെള്ളിടി വെട്ടും ശബ്ദം
ശാരങ്ഗധനുസ്സിലെ ബ്ബാണമായ് മുറിയാതെ-
ദ്ധാരധാരയായ് വന്നു വീഴട്ടെ മഴത്തുള്ളി
എൻഹൃദന്തത്തിന്നാവനാഴിയിൽ സുരഭില
ചന്ദനപ്പൊടിയിട്ടുവെച്ച ശാന്തിദമന്ത്രം
ഒരു നിഷ്കാമപ്രേമജ്വാലയായ്, ആഗ്നേയമായ്
ഉരു സംസാരക്കടൽ വററിച്ചു കുടിക്കട്ടെ
ഒടുവിൽ നെടുതായ നിശ്വാസമായിട്ടു ഞാൻ
അലിയട്ടെ യാ മുഗ്ധശ്യാമവക്ഷസ്സിൽത്തന്നെ

ഇടിവെട്ടു കൊണ്ട് ശ്രവണം, മിന്നൽക്കാന്തിയും ആഗ്നേയ പ്രേമജ്വാലയും കൊണ്ട് നേത്രം, ശീതളജലധാരകൊണ്ട് ത്വക്ക്, സുരഭിലചന്ദനപ്പൊടികൊണ്ട്, നാസ, ഭവദു:ഖശമനത്തിന്നുള്ള പാനം കൊണ്ട് രസന ..... ഐന്ദ്രിയാനുഭൂതികളുടെ ഈ സമഗ്രതയ്ക്ക് ഏകസ്രോതസ്സായിത്തീരുന്ന ഒരു ഉചിത കാവ്യബിംബത്തിലൂടെ

അവതരിക്കാൻ വെമ്പൽകൊള്ളുന്ന ഭാവശബളതയെ ആരാധ്യ ദേവൻ മേഘരൂപനായി വന്ന് അനുഗ്രഹിക്കുന്നു.

വിവിധ 'സ്ഥലകാലമേള' കളെപ്പററി മുമ്പേ സൂചിപ്പിച്ചു വല്ലോ. അവയ്ക്കു സദൃശതകളുണ്ടെങ്കിലും ഒരിക്കലും തനിയാവർ ത്തനങ്ങളല്ല. വ്യക്തിചേതസ്സ് കാലാനുവർത്തിയായി സംഭരിക്കുന്ന അറിവുകളും നിനവുകളും വികാരങ്ങളും "അനാദിയും നിത്യനൂതന" വുമായ ഒഴുക്കിൽ പുതുമ ചേർക്കും, വിക്രമിയായ ഒരു നൃപതി ശത്രുരാജ്യത്തിലെ ഭടന്മാരെ സംഹരിച്ചപ്പോൾ വിധവകളുടെ കണ്ണീരിൽ കലങ്ങിയിരുന്ന കൺമഷി കൊണ്ടു നർമദാ നദി കറുത്തുപോയി എന്നു പറയുന്നത് ആരെയും കരയിക്കാത്ത, എല്ലാരെയും ചിരിപ്പിയ്ക്കുന്ന ഒരത്യുക്തിയാണെങ്കിലും, ആ നദിയുടെ ഒഴുക്കു തടയുന്ന പർവതോന്നതമായ അണക്കെട്ട് കൊണ്ടു ണ്ടാക്കാനിരിക്കുന്ന ജലസംഭരണിയിലെ ജലത്തിൽ കിടപ്പാടം നഷ്ടപ്പെട്ടുഴലുന്ന ലക്ഷക്കണക്കിനു ആദിവാസികളുടെ കണ്ണീരു കലർന്നിട്ടുണ്ടെന്നത് അത്യുക്തിയല്ല യുഗസത്യമാണ്. ഈ സത്യം, പഴയ നർമദയിൽ നിന്നു പുതിയ നർമദയെ വ്യത്യസ്തമാക്കുന്നു. ഇപ്രകാരം ഓരോ പുഴയ്ക്കുമുണ്ടാകാം ഓരോ യുഗസത്യത്തിന്റേ തായ വ്യത്യാസം. ഇതുപോലെയാണ് വ്യക്തി സ്വത്വങ്ങളുടെ കാലാനുവർത്തിയായ അറിവുകളുടെയും നിനവുകളുടെയും വികാരങ്ങളുടെയും കലർപ്പ് കവിതയിൽ വരുത്തുന്ന വ്യത്യാസങ്ങൾ. കാലാതിവർത്തിത്വത്തോടൊപ്പം കാലാനുവർത്തിത്വവും കവിതയുടെ വർണമേളനത്തെ സ്വാധീനിക്കുന്നു.

ആയിരം കുന്നിക്കുരു ഗ്ഗോളങ്ങൾ പരസ്പരം
മോതിടാതുരുണ്ടിടും ബ്രഹ്മകാനനത്തിങ്കൽ
അണുവും ജ്യോതിർഗോള പങ്ക്തിയും വർത്തിക്കുന്ന-
തണുവും വ്യതിയാനമില്ലാതെന്നറിയവേ
സച്ചിദാനന്ദപ്പൊരുളായിടും ചിച്ഛക്തിതൻ
സ്വത്തിതെല്ലാമെന്നാരേ പ്രജ്ഞയിൽ മന്ത്രിക്കുന്നു!

എന്ന വൈജ്ഞാനികതലം കവിതയുടെ വൈകാരിക തലത്തിന്നൊരു പശ്ചാത്തലമാവുന്നതിന്റെ ഗുരുത ആ വൈജ്ഞാനിക തലത്തിലേക്ക് പ്രവേശം കിട്ടിയിട്ടില്ലാത്ത ഒരു ഭക്തിഗായികയുടെ ഗാനങ്ങൾക്കുള്ള ധർമ്മങ്ങളിലുൾപ്പെടുകയില്ലല്ലോ.

ആയിരം പ്രപഞ്ചത്തെ യുറക്കിപ്പുതപ്പിച്ചും
ആയിരം പ്രപഞ്ചത്തെ യുണർത്തിത്താലോലിച്ചും
സ്ഥിരവാത്സല്യത്താലേ തുടിയ്ക്കുമനാദിയാം
കരളിലെ നിയ്ക്കിടം തന്ന കാരുണ്യം വെല്വൂ
(ജി. വിശ്വദർശനം)

എന്ന് നമ്രചേതസ്സാകുന്ന കവിയ്ക്ക് അനന്തപ്രപഞ്ചത്തിൽ ഏകകാലത്തു സംഭവിയ്ക്കുന്ന ഉത്പത്തി വിനാശപ്രക്രിയകളെക്കുറിച്ചുള്ള അറിവ് വിസ്മയോദയത്തിന്നും സ്മയനാശത്തിന്നും ഹേതുവായി ഭവിച്ചിരിക്കാതെ തരമില്ല. ഇതേ വിസ്മയവും സ്മയനാശവുമാണ്.

അനന്തമജ്ഞാതമവർണനീയ-
മീലോകഗോളം തിരിയുന്ന മാർഗം
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തുകണ്ടു

എന്നിങ്ങനെ വിനയത്തിലേക്കും പ്രണമ്രതയിലേക്കും കവാടം തുറക്കുന്നത്. മാതുലന്റെ പ്രപഞ്ച വ്യാപ്തിബോധവും തജ്ജന്യമായ പ്രണമ്രതയും 'കുന്നിക്കുരുവിന്റെ കഥ' യിൽ സുവർണയിലൂടെ പുനർ ജനിക്കുന്നു. 'ജഗദ് ഗുഞ്ജസഹസ്രാണി' എന്ന ആർഷചിന്തയും അനന്ത പ്രപഞ്ചത്തെക്കുറിച്ചുള്ള ആധുനിക ശാസ്ത്രദർശനവും ഒരു പോലെ ഉൾക്കൊണ്ട ഒരു ബോധ ചേതസ്സും, ആണ്ടാളുടെയും, മീരയുടെയും കേവല ഭക്തി പ്രചോദിതമായ ഒരു സമൂഹാബോധചേതസ്സും സുവർണയിൽ മേളിക്കുന്നു. ആ മേളനത്തിന്റെ ഊർജ്ജം സുവർണയുടെ കവിതാ നിർഝരിപ്രപാതം ഉളവാക്കുന്നു.

"കാർമകൾ, താർമകൾ, കലമകൾ ചേർന്നീ
ഭൂർഭുവതാളം പാടുന്നൂ
ഞാനതിനുള്ളിലൊരമൃതാനന്ദ
ക്കണമായൊഴുകി നടക്കുന്നു
ഏഴുനിറങ്ങൾ കലർന്നൊരു വർണ
ക്കുമിളകൾ മുററം നിറയുന്നൂ
ഇത്തിരി നേരം ചുററി നടന്നവ
പൊട്ടുന്നതു ഞാൻ കാണുന്നൂ
എന്നിലെയമൃതാനന്ദത്തുള്ളിയെ
യെന്നും ചേർത്തു പിടിക്കുന്നൂ"

എന്നിങ്ങനെ ഒഴുകാൻ, വൈദികമായ ആർഷചേതസ്സും ആധുനികമായ 'ചക്രവാള' കർത്താവിന്റെ ആർഷചേതസ്സും ഒത്തിണങ്ങിയ ഒരു വികാരവിചാരമേഖല പശ്ചാത്തലത്തിലുണ്ടാകാതെ തരമില്ല. 'പുനർവസു' തിരിച്ചു വായിക്കുമ്പോൾ 'സുവർണ' അനാവൃതയാകുന്നതുപോലെ അത്ര അനായാസമായും, ആശ്ചര്യജനകമായും പ്രപഞ്ചപ്പൊരുളുകൾ വായിച്ചെടുക്കാനുള്ള സിദ്ധികളോടു കൂടിപ്പിറന്ന അത്ഭുതസത്വയായ ആണ്ടവൾ തന്നെയാണ് ഈ ഗായിക. ജ്യോതി ശാസ്ത്രവും വാനശാസ്ത്രവും ഹസ്തതലാമലകം പോലെ ഉൾക്കൊണ്ടിട്ടും ഒരു കേവല ഭക്തിഗായികയുടെ സാരള്യത്തോടെ പാടാൻ സുവർണയ്ക്കു കഴിയുന്നു. ഭക്തി കൊണ്ട് "വിമലപ്രബോധ പദവി" ക്ലേശരഹിതമായി നേടാം എന്ന് അനുഭവസ്ഥർ പ്രഖ്യാപിച്ചത് ഓർമ്മവരും.

(ത്വദ്ഭക്തി കഥാരസാമൃതഝരീ നിർമ്മജ്ജനേന സ്വയം
സിദ്ധന്തീ വിമല പ്രബോധനപദവീമക്ലേശത സ്തന്വതീ) -
നാരായണീയം

സുവർണയ്ക്ക് അറിവായ അറിവൊക്കെയും സ്മയനാശ ഹേതുവായിത്തീരുന്ന വിസ്മയവും, വിനയവും നല്കിയിരിക്കുന്നു. ഒരു നക്ഷത്ര സമൂഹത്തെക്കുറിച്ചുള്ള അറിവ് ഇതിന്നനുഗുണമായ കാവ്യ ബിംബോദയ ഹേതുവായിത്തീർന്നിരിക്കുന്നത് 'യജ്ഞബലി' എന്ന കവിതയിൽ കാണാം.

കുട്ടൻകളിയ്ക്കും പളുങ്കിൻ ഗോട്ടി
യെത്ര ചിതറി ക്കിടപ്പൂ!
അഞ്ചു പൂ കൊണ്ടൊരു കുട്ടി, കളി
വില്ലൊന്നടിച്ചു പാടുന്നു
മൂന്നെണ്ണമായ് വരിവെച്ചു മുന്നി
ലാതിരാ മൂക്കുത്തി ചാർത്തി
ആരു വരച്ചു മൃഗത്തിൻ ശിര-
സ്സീക്കളി മുററത്തെ മണ്ണിൽ
കാക്കയും സിംഹവുമാടും ഹംസ
മശ്വവും വന്നു നിരന്നു
ഇപ്പെരും കാൻവാസുകാരൻ കുട്ടി
ചിത്ര പ്പണിയിൽ മിടുക്കൻ
ചന്ദ്ര സോമം പിഴിഞ്ഞാരേ ഭൂമി
പ്പെണ്ണിന്റെ കയ്യിൽക്കൊടുത്തു (മനുഷ്യായുസ്സ്)

.........ഇങ്ങനെ നീളുന്ന ലളിതഗാനത്തിൽ, ഒരു കുട്ടിയുടെ കളിമുററക്കാഴ്ചകളായി ഈ ബ്രഹ്മാണ്ഡപ്പെരുമുററമായ ആകാശത്തിന്റെ അപ്രമേയതയെ എത്ര അനായാസമായിട്ടാണ് സുവർണ ഹസ്തതലാമലകമാക്കിത്തീർത്തിരിക്കുന്നത്! ദൈനംദിന ജീവിതത്തിലെ ഭൗതികമായ "അല്ലറ ചില്ലറ" ക്ലേശങ്ങളിൽ നിന്ന്, അനന്തവിപുലമായ ബ്രഹ്മാണ്ഡത്തിന്റെ അജ്ഞേയമായ കോണുകളിലേക്ക് ഒരു മാലാഖയെപ്പോലെ ചിറകുവെച്ചു പറന്നുയരാൻ കഴിയുന്ന ഭാവനയും ഭക്തിയും ചേർന്നിണങ്ങിയിരിക്കുന്നു എന്നതാണ് പുതിയ നാച്ചിയാരുടെ ലയമാധുര്യം. ■

8

# അനുഭൂതിയുടെ സാന്ദ്രാനന്ദം

**എം.കെ. സാനു**

എന്റെ വിധിയുടെ കർത്താവ് ഞാനാകുന്നു. എന്റെ ആത്മാവിന്റെ നാവികനും ഞാൻ തന്നെ.'

കുട്ടിക്കാലത്ത് ഹൃദിസ്ഥമാക്കിവച്ച ഒരു കാവ്യശകലത്തിന്റെ ആശയമാണിത്. ഏകാന്തവേളകളിൽ ഞാൻ എന്നിലേക്കു തന്നെ തിരിയുന്ന മുഹൂർത്തങ്ങളിൽ ഈ ആശയം പലപ്പോഴും മനസ്സിലേക്ക് കടന്നുവരാറുണ്ട്. അപ്പോഴൊക്കെയും ഇതെത്ര ദുർബ്ബലമായ ആശയമാണെന്ന് ഓർത്തുപോകാറുമുണ്ട്. ഇതിലെ പൗരുഷം തീർച്ചയായും ഉത്തേജകമാണ്. ഒരു മുദ്രാവാക്യം പോലെ ഇത് പല പ്രതിസന്ധികളിലും ഞാൻ ഉരുവിട്ടിട്ടുണ്ട്. അതിൽ നിന്ന് ഉന്മേഷം നേടിയിട്ടുമുണ്ട്. ഇതൊന്നും മറച്ചുവച്ചിട്ടു കാര്യമില്ല. പക്ഷേ, സത്യത്തെ അതിന്റെ തിക്തതയോടെ തിരിച്ചറിയുന്ന അസുലഭനിമിഷങ്ങളിൽ ഈ ആശയം എത്ര ഉപരിപ്ലവമാണെന്നോർത്ത് ഞാൻ ചിന്താധീനനാകാറുണ്ട്.

എന്റെ ജനനത്തോടു കൂടിയാണല്ലോ എന്റെ വിധിയും തുടങ്ങുന്നത്. എന്റെ ജനനത്തിൽ എന്റെ ഇച്ഛാശക്തിക്ക് എന്തെങ്കിലും പങ്കുണ്ടോ? ഇല്ല. ഒരു പ്രത്യേക സമുദായത്തിൽ, പ്രത്യേക മാതാപിതാക്കളുടെ സന്താനമായി, ഞാൻ ജനിച്ചു എന്നതും എന്റെ ഇച്ഛയ്ക്കോ ആഗ്രഹത്തിനോ യാതൊരു പങ്കുമില്ലാത്ത കാര്യമാണ്. ജനിച്ചതിനു ശേഷമാകട്ടെ, എന്റെ ജാതിയും മതവും, അതിനോടു ബന്ധപ്പെട്ട ആചാരവിശേഷങ്ങളും ഞാൻ സ്വമേധയാ തെരഞ്ഞെടുത്തതല്ല. എന്റെ സ്വഭാവത്തിന്റെ ഒരു ഭാഗമായി അവയൊക്കെയും അലിഞ്ഞു ചേരുകയാണുണ്ടായത്.

പിന്നീട്, വിദ്യാഭ്യാസത്തിൽ എന്റെ പരിശ്രമത്തിന് നല്ലൊരളവോളം പങ്കുണ്ടായിരുന്നിരിക്കാം. എങ്കിലും, എന്റെ

അഭിരുചികൾ ഇഷ്ടാനിഷ്ടങ്ങൾ തുടങ്ങിയവയെല്ലാം അനൈച്ഛികമായിട്ടാണ് രൂപപ്പെട്ടത്. എന്തിനേറെ പറയുന്നു? എന്റെ സ്വഭാവഘടനപോലും ഞാൻ ബോധപൂർവ്വം ചിട്ടപ്പെടുത്തിയുണ്ടാക്കിയതല്ല. പൂർവ്വികരിൽ നിന്ന് ഉൾക്കൊണ്ടതും, ജന്മനാ എന്നിൽ അലിഞ്ഞുചേർന്നിരിക്കുന്നതുമായ അംശങ്ങളാണ് ആ സ്വഭാവഘടനയുടെ പ്രബലമായ ഘടകമെന്ന് എനിക്ക് തോന്നുന്നു. അത് തർക്കവിഷയം. പക്ഷേ, ജീവിതത്തിൽ എന്റെ വിധി നിർണ്ണയിച്ച പല കാര്യങ്ങളും തുലോം യാദൃച്ഛികമായി സംഭവിച്ചവയാണ്. സ്നേഹദ്വേഷങ്ങൾ വരെ, പ്രത്യേക കാരണമൊന്നുമില്ലാതെ പലരും എന്നോടു പിണങ്ങിയിട്ടുണ്ട്. അതുപോലെതന്നെ, ഒരു കാരണവും കൂടാതെ അനേകം പേർ എന്നെ സ്നേഹിച്ചിട്ടുണ്ട്. അവിടെ എന്റെ ഇച്ഛാശക്തിക്കും ആഗ്രഹത്തിനും തെല്ലും സ്ഥാനമുണ്ടായിട്ടില്ല.

ഇതിത്രയും അനിയന്ത്രിതമായി കുറിച്ചത് ഡോ. സുവർണ്ണ നാലപ്പാട്ടുമായി ഞാൻ ബന്ധപ്പെട്ടതിനുള്ള മുഖവുര എന്ന നിലയ്ക്കാണ്. മാധവിക്കുട്ടി എന്ന ശ്രീമതി കമലാദാസിന്റെ വീട്ടിൽവച്ചാണ് ഞങ്ങൾ ആദ്യമായി കണ്ടുമുട്ടിയത്. തികച്ചും യാദൃശ്ചികം. മാധവിക്കുട്ടിയുമായി അത്രയേറെ സൗഹൃദം സ്ഥാപിതമായതും യാദൃശ്ചികമായിത്തന്നെ. ഞങ്ങൾ എവിടെയോ വച്ചു കണ്ടുമുട്ടി, എങ്ങനെയോ അടുത്തു, പരസ്പരം സൗഹൃദം പകരുകയും ചെയ്തു. മധുരമായ സംഭാഷണത്താലും, ചായ സൽക്കാരത്താലും മാധവിക്കുട്ടി എന്നെപ്പോലെ പലർക്കും ആഹ്ലാദം പകർന്നു തരാറുണ്ട്. അങ്ങനെ ചായയും, സംഭാഷണവും നുകർന്നുകൊണ്ട് ഞാൻ ഇരിക്കുന്നതിനിടയിലാണ്, ഒരു ദിവസം യാദൃച്ഛികമായി മധ്യവയസ്ക്കയായ ഒരു സ്ത്രീ കടന്നു വരുന്നത്. ശാന്തമായ മുഖം. എങ്കിലും ദുരൂഹമായ ഗഹനത ആ മുഖഭാവത്തിലലിഞ്ഞു ചേർന്നിട്ടുണ്ടെന്നു ആദ്യം തന്നെ എനിക്ക് തോന്നി.

സുവർണ്ണയെ മാഷ് അറിയില്ലേ?'

മാധവിക്കുട്ടിയുടെ ചോദ്യം.

ഞാൻ പറഞ്ഞു:

'അറിയാം. പക്ഷേ ആദ്യമായി കാണുകയാണ്.'

തുടർന്ന് ചെറിയ കാര്യങ്ങളെക്കുറിച്ച് ഞങ്ങൾ സംഭാഷണത്തിലേർപ്പെട്ടു. ചെറിയ കാര്യങ്ങളിൽ നിന്ന് സംഭാഷണം വലിയ കാര്യങ്ങളിലേക്ക് (ഞങ്ങളറിയാതെ) തിരിയുകയും ചെയ്തു. അതിനിടയിലാണ് 'കൃഷ്ണ സങ്കൽപ്പ' ത്തെക്കുറിച്ച് മാധവിക്കുട്ടി പരാമർശിച്ചത്. ഭാരതീയ സാഹിത്യത്തിൽ മാത്രമല്ല, ലോകസാഹിത്യത്തിൽപോലും വേരോടിയിട്ടുള്ള ഒരു സങ്കൽപ്പമാണത്. ലോകസാഹിത്യത്തിൽ (ഇതിഹാസങ്ങളിലായാലും, പുരാണങ്ങളിലായാലും) ശ്രീകൃഷ്ണനേക്കാൾ ഗഹന ഭാവമാർന്ന ഒരു കഥാപാത്രത്തെ കാണുക സാധ്യമല്ല. ജീവിതസമസ്യകളുടെ ദുരൂഹതയും, സ്നേഹത്തിന്റെ അപാരതയും അഭിവ്യഞ്ജിപ്പിക്കുന്നതിന് കൃഷ്ണസങ്കൽപ്പത്തേക്കാളധികം ഉപകരിക്കുന്ന മററൊരു ബിംബം മനുഷ്യഭാവനയ്ക്കു കിട്ടാനില്ല. മാധവിക്കുട്ടിയുടെ കഥകളുമായി പരിചയമുള്ളവർ ആ കഥകൾക്ക് കൃഷ്ണബിംബവുമായി എത്ര മാത്രം അഭേദ്യമായ ബന്ധമുണ്ടെന്ന് ശ്രദ്ധിച്ചിരിക്കും. തന്റെ പ്രേമസങ്കല്പ്പത്തിന് രൂപം നൽകിയത് ശ്രീകൃഷ്ണനാണെന്ന് മാധവിക്കുട്ടി സംഭാഷണത്തിനിടയിൽ പറയുകയും ചെയ്തു.

അതിന്റെ തുടർച്ചയെന്ന നിലയിലാണ് ഡോ. സുവർണ്ണ നാലപ്പാട്ട്, ശ്രീകൃഷ്ണനേയും രാധയേയും കുറിച്ച് പറയാൻ തുടങ്ങിയത്. ഈ ലോകത്തിൽ മാത്രമല്ല, എല്ലാ ലോകങ്ങളിലും കൃഷ്ണനും രാധയും ഉണ്ട്. നിത്യയൗവ്വനത്തിന്റെ കാന്തി പ്രസരിപ്പിച്ചുകൊണ്ട് കൃഷ്ണനും രാധയും എന്നും നിലനിൽക്കുന്നു. മററു ലോകങ്ങളോ? അങ്ങനെ അനേകം ലോകങ്ങളുണ്ടോ? ഈ

ചോദ്യങ്ങൾക്ക് ഉത്തരമെന്ന നിലയിലാണ് ഡോക്ടർ സുവർണ്ണ നാലപ്പാട്ട് ഒരു പുരാണകൃതിയെക്കുറിച്ച് പരാമർശിച്ചത്. ആ കൃതിയാണ് 'ഗർഗ്ഗഭാഗവതം'. അതിലെ ചില വിവരണങ്ങൾ ഡോക്ടർ സുവർണ്ണ രസപ്രദമായി വിസ്തരിച്ചു. ആധുനിക ശാസ്ത്രം അവതരിപ്പിക്കുന്ന പ്രപഞ്ചഘടനയുമായി ആ വിവരണങ്ങൾക്ക് എത്രയധികം സാദൃശ്യമുണ്ടെന്നും വിശദീകരിച്ചു. 'അസ്ട്രോഫിസിക്സി' ലെ പ്രപഞ്ചോൽപ്പത്തി സിദ്ധാന്തങ്ങളുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ള വിവരണമായിരുന്നു അത്.

ആ വിവരണം എന്റെ മനസ്സിൽ പതിഞ്ഞു. തികച്ചും അസാധാരണമായ ഒരു വ്യക്തിത്വം അതിലൂടെ പ്രകാശിക്കുന്നത് ഞാൻ തിരിച്ചറിയുകയും ചെയ്തു.

പിന്നീട്, ഞാൻ ഡോ. സുവർണ്ണയെ നേരിൽ കണ്ടപ്പോൾ അവർ തന്റെ കാവ്യ പുസ്തകം എനിക്ക് സമ്മാനിച്ചു. സമീപകാലത്ത് പ്രകാശിപ്പിച്ച ആ കാവ്യഗ്രന്ഥത്തിന്റെ പേര് 'സാന്ദ്രാനന്ദം' എന്നാണ്. ആധുനികവും ഉത്തരാധുനികവുമായ പ്രവണതകൾ സാഹിത്യത്തിൽ കോലാഹലം സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് ഈ പേരിൽ ശ്രീകൃഷ്ണ ചൈതന്യം നാനാരൂപങ്ങളിൽ ആവിഷ്ക്കരിക്കുന്നതിന് തുനിയാൻ കാരണമെന്ത്? ഈ ചോദ്യം ഡോ. സുവർണ്ണയോടു തന്നെ ഞാൻ ചോദിച്ചു. അതിന് അവർ നൽകിയ സമാധാനം ആത്മവിശ്വാസത്തിന്റെ തന്റേടമുള്ളതായിരുന്നു. സമകാലികപ്രവണതകൾ നോക്കിയല്ല നാം കവിതയെഴുതേണ്ടത്. നമ്മുടെ അന്തരാത്മാവിൽ തുളുമ്പി നിൽക്കുന്ന അനുഭൂതിവിശേഷം പകർത്തുകയാണ് കാവ്യ രചനയുടെ ലക്ഷ്യം. അവിടെ, ഇപ്പോഴത്തെ കാവ്യരചനാ രീതികളെപ്പററി പരിഗണിക്കേണ്ട കാര്യമില്ല. ഈ വാക്കുകളിൽ ആത്മധൈര്യത്തിന്റെ ആഴമാണ് ഞാൻ ദർശിച്ചത്. ആധുനിക കവിതയുമായി സാമാന്യം നല്ല പരിചയമുള്ള ഒരു വ്യക്തിയിൽ നിന്നാണ് ഈ വാക്കുകൾ പുറപ്പെട്ടതെന്നോർക്കണം.

29-12-93. തിരുവാതിര നിലാവ് ഒഴുകിയെത്തുന്ന ആ സുദിനത്തിലാണ് ഈ കാവ്യരചന ആരംഭിച്ചത്. 'തൂലിക ത്തുമ്പിലേക്ക് ആരോ ഒഴുക്കിത്തന്ന വാക്കുകൾ രാത്രിയുടെ ഏകാന്തയാമങ്ങളിൽ മഷിമുക്കി പകർത്തുമ്പോൾ, ജനലിനപ്പുറത്ത്, ഇരുണ്ട ശ്യാമാകാശം ഒരായിരം ദീപ്തനേത്രങ്ങൾ ഇറുക്കിക്കാട്ടി എന്നെ നോക്കി നിന്നിരുന്നു.'

1994 ജനുവരി അഞ്ച്. പ്രഭാതത്തിൽ, അഞ്ചുമണി കഴിഞ്ഞ് ഇരുപത് മിനിട്ടുള്ളപ്പോൾ, അവസാന വരി എഴുതിത്തീർന്നു. എട്ടു രാത്രികളിലായി എന്നിൽ സാന്ദ്രാനന്ദാവബോധം നിറച്ച 'വിഷ്ണുപാദത്തിൽ.'

ആമുഖത്തിലെ 'ആരോ ഒഴുക്കിത്തന്ന വാക്കുകൾ' എന്ന പ്രയോഗം പ്രത്യേകമായി ശ്രദ്ധിക്കൂ. തന്റെ ആത്മീയാനുഭൂതി യെയാണ് ആ പ്രയോഗത്തിലൂടെ ഡോക്ടർ സുവർണ്ണ നാലപ്പാട്ട് സൂചിപ്പിക്കുന്നത്. നേരിട്ടു കണ്ടപ്പോൾ ഡോ. സുവർണ്ണയോട് ഞാൻ ചോദിച്ചു.

ഈ ആത്മീയാനുഭൂതിയുടെ തുടക്കം എവിടെയാണെന്നു പറയാമോ?'

അതിനുത്തരമെന്ന നിലയിലാണ്, തന്നെ ഉണ്ണികൃഷ്ണ നായി അമ്മമ്മ സങ്കൽപ്പിച്ചു പോന്ന വിവരം അവർ വെളിപെടു ത്തിയത്. തന്റെ ജീവിതത്തിൽ, ഓർമ്മവച്ച കാലം മുതൽ ആത്മീയ സാന്നിദ്ധ്യം ഉണ്ടായിരുന്നു. ഒന്നുകൂടി വ്യക്തമായി പറഞ്ഞാൽ, കൃഷ്ണസാന്നിദ്ധ്യം. തന്റെ അമ്മമ്മ മരിച്ചപ്പോൾ മുതൽ താൻ കൃഷ്ണനോട് സങ്കടങ്ങൾ പറയാൻ തുടങ്ങി. തന്നെ അലട്ടുന്ന പ്രശ്നങ്ങളും കൃഷ്ണനോടു തന്നെയാണ് പറഞ്ഞത്. സ്വപ്ന തുല്യമായ അവസ്ഥകളിൽ കൃഷ്ണൻ അവയ്ക്ക് ഉത്തരവും നൽകിപ്പോന്നിട്ടുണ്ട്. പരീക്ഷയ്ക്കുള്ള പഠനത്തിൽ മുഴുകിയിരുന്ന പ്പോൾപോലും തനിക്ക് സ്വപ്നത്തിൽ ചോദ്യങ്ങൾ തന്നെ ലഭിച്ചിട്ടുണ്ട്!

'ചോദ്യങ്ങൾ പറഞ്ഞുതന്നത് കൃഷ്ണനാണോ?' ഞാൻ ചോദിച്ചു.

'അല്ല. സ്വപ്നത്തിൽ എനിക്ക് ചോദ്യങ്ങൾ കിട്ടിയെന്നു മാത്രം.'

അലൗകികശക്തി എപ്പോഴും തന്നെ തുണയ്ക്കാനെത്തിയിരുന്നു എന്നാണ് ആ വാക്കുകളുടെ അർത്ഥം. ജീവിതത്തിലെ അലൗകികമായ അംശത്തെക്കുറിച്ച് ഒരാൾക്ക് ധാരണയുണ്ടാകുന്നതെപ്പോഴാണെന്ന് ഞാൻ, ചോദിച്ചു. അതിനു മറുപടി എന്ന നിലയ്ക്ക് ഡോ. സുവർണ്ണ നാലപ്പാട്ട് തന്റെ അനുഭവം വിവരിച്ചത് ഒരു ശിശുവിന്റെ നിഷ്ക്കളങ്കമായ ഉത്സാഹത്തോടെയാണ്. പൊതുവായ തത്ത്വമല്ല, സ്വന്തം അനുഭവമാണ് അവർ ആർജ്ജവത്തോടെ വിവരിച്ചത്.

ചുററുപാടുമുള്ള പ്രകൃതിയോട് ശൈശവം മുതൽ താൻ ബന്ധപ്പെട്ടുപോന്നു. അതിന്റെ ഫലമായി പ്രകൃതിയിൽ നിന്ന് നിഗൂഢസന്ദേശങ്ങൾ പലതും ലഭിക്കാനിടയാവുകയും ചെയ്തു. അവയെന്തെന്ന് വ്യക്തമായി വിവരിക്കുക സാധ്യമല്ല. ഒരു കാര്യം മാത്രം തനിക്കറിയാം-പ്രകൃതിചൈതന്യവുമായി താൻ അഭേദ്യമാംവിധം ബന്ധപ്പെട്ടിരിക്കുന്നു. തന്നെ പലപ്പോഴും വിദ്യ അഭ്യസിപ്പിച്ചത് പ്രകൃതിയാണെന്ന് തോന്നിയിട്ടുണ്ട്. വളരെയെളുപ്പത്തിലാണ് താൻ ഭാഷ പഠിച്ചത്. മലയാളവും, ഇംഗ്ലീഷും വിദ്യാലയങ്ങളിൽ വച്ച് അദ്ധ്യാപകരിൽ നിന്നു പഠിച്ചു. പക്ഷേ, തമിഴും സംസ്കൃതവും ഒരു ഗുരുനാഥന്റെ കീഴിലല്ല പഠിച്ചത്. അതേക്കുറിച്ചോർക്കുമ്പോൾ തനിക്കുതന്നെ അത്ഭുതം തോന്നുന്നു. പ്രകൃതിയിൽ നിലീനമായിരിക്കുന്ന ജഗദീശചൈതന്യമാണ് - കൃഷ്ണനാണ് - തന്നെ സർവ്വവും പഠിപ്പിച്ചതെന്നു പറയാം. എട്ടാമത്തെ വയസ്സിൽ താൻ സ്വപ്നത്തിൽ നിന്നുണർന്ന് 'വൃദ്ധാചലം' എന്നു പറഞ്ഞത് വീട്ടുകാരെ അത്ഭുതപ്പെടുത്തി. ചൈതന്യസമുദ്രത്തിലുയർന്നു പരിലസിക്കുന്ന വൃദ്ധാചലമാണ് സ്വപ്നത്തിൽ താൻ ദർശിച്ചത്.

എന്താണ് വൃദ്ധാചലം അതെവിടെയാണ്?' എന്ന് താൻ ചോദിച്ചപ്പോൾ മുതിർന്നവരാരും ഉത്തരം പറയുകയുണ്ടായില്ല; വിഡ്ഢിത്തം പറയാതെ കിടന്നുറങ്ങൂ കുട്ടി,' എന്ന അനുശാസനം മാത്രമേ അവരിൽ നിന്നുണ്ടായുള്ളൂ. അതനുസരിച്ച് താൻ മിണ്ടാതെ കിടന്നുറങ്ങിയെങ്കിലും 'വൃദ്ധാചലം' എന്ന പുണ്യസ്ഥലവുമായുള്ള ബന്ധം സ്ഥിരമായി നിന്നു. ആയിടയ്ക്കുതന്നെയാണ്, സഹപാഠികളായ കുട്ടികൾ ഒരു കിളിയെ കല്ലെറിഞ്ഞു കൊല്ലുന്നത് കാണാനിടയായത്. തന്റെ ജീവൻ ആ കിളിയുടെ നോവ് ഏറ്റെടുക്കുന്നതുപോലെ അനുഭവപ്പെട്ടു. 'മരിച്ച കിളി' എന്ന പേരിൽ ഒരു കവിതയായി ആ നോവിന് താൻ രൂപം നൽകുകയും ചെയ്തു. ശൈശവത്തിൽ എഴുതിയ കവിതകൾ 'താമരപ്പൂക്കൾ' എന്ന പേരിൽ തന്റെ പന്ത്രണ്ടാമത്തെ വയസ്സിൽ പ്രകാശിപ്പിച്ചു. സ്വന്തം പിതാവാണ് അവ തെരഞ്ഞെടുത്ത് ക്രമീകരിച്ചത്. അതിലെ ഒരു കവിതയുടെ പേര് 'മരണം' എന്നാണ്.

പത്തുവയസ്സുള്ള ഒരു പെൺകുട്ടി മരണത്തെക്കുറിച്ച് കവിതയെഴുതുക-തികച്ചും അസാധാരണമല്ലേ അത്? അതേ, ഇതുപോലുള്ള അസാധാരണത്വങ്ങളാണ് ഡോ. സുവർണ്ണ നാലപ്പാട്ടിന്റെ ജീവിതത്തെ വ്യത്യസ്തമാക്കിയത്. തന്റെ ഭർത്താവ് അബോധാവസ്ഥയിൽ കഴിഞ്ഞപ്പോൾ, മരിച്ചുപോകുമെന്ന് ചികിത്സകരേവരും ഉറപ്പായി പറഞ്ഞു. ഡോക്ടറായ താൻ മാത്രം ഉടനടി മരിക്കയില്ലെന്ന് ദൃഢമായി വിശ്വസിച്ചു. അങ്ങനെ വിശ്വസിക്കാൻ പ്രേരിപ്പിച്ചത് ശാസ്ത്രജ്ഞാനമല്ല, കൃഷ്ണ ഭക്തിയാണ്. താൻ കൃഷ്ണനെ വിളിച്ചു പ്രാർത്ഥിച്ചു. 'നാരായണീയം' ആവർത്തിച്ചു വായിച്ചു. ശ്രീശങ്കരന്റെ 'വിഷ്ണു ഭുജംഗം' ചൊല്ലി. വിശ്വാസത്തിന്റെ ശക്തി കൊണ്ട് ഭർത്താവ് ബോധം വീണ്ടെടുക്കുകയും, ജീവിതത്തിലേക്ക് താൽക്കാലികമായെ ങ്കിലും മടങ്ങിയെത്തുകയും ചെയ്തു. പിന്നീട്, രോഗാതുരനായി വിഷമിക്കുന്ന ഭർത്താവിനെ സമാശ്വസിപ്പിക്കുന്നതിന് 'ഗീത' യാണ് താൻ പാരായണം ചെയ്തത്. അതിന് ഫലമുണ്ടായി. മരണത്തെ ശാന്തിയിലേക്കുള്ള കവാടമായിക്കാണാൻ ഭർത്താവിന് 'ഗീത' ശക്തി

നൽകി. അതേത്തുടർന്നാണ് താൻ 'ഗീത' യ്ക്ക് തന്റേതായ വ്യാഖ്യാനം രചിച്ചത്. അതിനിടയിൽ എട്ടു ദിവസം തുടർച്ചയായി തനിക്ക് വിഷ്ണുദർശനം ലഭിച്ചു കൊണ്ടിരുന്നു. അതിന്റെ ഉത്തേജനത്തിലാണ് ഗീതാവ്യാഖ്യാനം മൂന്നു വർഷം കൊണ്ട് എഴുതിത്തീർത്തത്.

മറ്റൊരു ദർശനത്തിന്റെ കഥകൂടി പറഞ്ഞുകൊണ്ട് ഇതവസാനിപ്പിക്കാം. ഒരു കർക്കിടകമാസത്തിൽ താൻ ഒരു സ്വപ്നം കണ്ടു. കണ്ണുകൾ ജ്വലിക്കുന്ന ഒരു യോഗി അപ്പോൾ തന്റെ മുമ്പാകെ പ്രത്യക്ഷപ്പെട്ടു. തൊട്ടുമുന്നിൽ ഒരു കിണർ. അതിൽ കയ്യിട്ട് യോഗി കുറേ ഗ്രന്ഥങ്ങൾ പുറത്തെടുത്തു. ചിതലരിച്ച ഗ്രന്ഥങ്ങൾ. അവകൊണ്ട് തന്നെ പൊതിഞ്ഞു. ഉറക്കമുണർന്നപ്പോൾ ഒരൊററ വിചാരമാണ് മനസ്സിൽ തറച്ചുനിന്നത് - വല്യമ്മാവന്റെ ഗ്രന്ഥശേഖരം പരിശോധിക്കുക എന്ന വിചാരം. പരിശോധിക്കാൻ തുടങ്ങിയ പ്പോൾത്തന്നെ 'പഞ്ചസിദ്ധാന്തിക' എന്ന പ്രൗഢമായ ഗ്രന്ഥം കിട്ടി. അത് തന്റെ ജ്ഞാനതൃഷ്ണ ശമിപ്പിക്കാൻ ബലമായുപ കരിക്കുകയും ചെയ്തു. വേദാന്തത്തെയും ശാസ്ത്രത്തെയും സംയോജിപ്പിക്കാനുതകുന്ന ഉൾക്കാഴ്ചയും അതിൽ നിന്നു സിദ്ധിച്ചു.

ഇതേ രീതിയിലുള്ള അലൗകികാനുഭൂതികളുടെ ആവിഷ്ക്കരണമത്രേ 'സാന്ദ്രാനന്ദം'. തലക്കെട്ടിന് നാരായണീയ ത്തോട് കടപ്പാടുള്ളതു പോലെ ഉള്ളടക്കത്തിന് ഭാഗവതത്തോടും ഗാഢമായ ബന്ധമുണ്ട്. തന്റെ ആത്മാവിൽ കൃഷ്ണചൈതന്യം ഉളവാക്കിയ ചലനങ്ങൾക്ക് ഇരുപതു ഖണ്ഡങ്ങളിലായി ഡോ. സുവർണ്ണ നാലപ്പാട്ട് ഈ കാവ്യത്തിൽ ആവിഷ്ക്കരണം നൽകിയിരിക്കുന്നു. പ്രപഞ്ചത്തെ മുഴുവൻ കൃഷ്ണന്റെ മഥുര യായിട്ടാണ് കവി ദർശിക്കുന്നത്. അതിൽ നിറഞ്ഞുനിൽക്കുന്ന ആനന്ദാമൃതം നുകരാൻ ജന്മം ലഭിച്ചത് എത്ര വലിയ ഭാഗ്യം! രണ്ടാം ഭാഗത്തിലെ ഭഗവൽസ്മരണ നോക്കൂ:

മേഘാസിതം മംഗള മംഗഹാരം
ശംഖാദി മുദ്രാങ്കിത ദേഹമോടെ
വിഭൂതിധാമം ഭഗവാൻ ശയിയ്ക്കും
പ്രസൂതിഗേഹം മനസാ സ്മരാമി

ആ 'പ്രസൂതിഗേഹം' എത്ര സ്പഷ്ടമായി മനസ്സിൽ തെളിയുന്നു!

ബന്ധങ്ങളുടെ വിലങ്ങുകളാൽ മനുഷ്യരെ ബന്ധിച്ചു നിർത്തുന്ന പ്രപഞ്ചഗേഹത്തിൽ നിന്ന് മുക്തി പ്രാപിക്കുന്നതിന് ആനന്ദസ്വരൂപനായ ഭഗവാന്റെ ഒരു കടാക്ഷം മാത്രം മതിയാകുമെന്ന വിശ്വാസം, തുടർന്നുള്ള ഭാഗങ്ങൾ അനുവാചകരിൽ സംക്രമിപ്പിക്കുന്നു. അതാണല്ലോ കവിതയുടെ വിജയം.

സ്ത്രീചിത്തത്തിന്റെ താളക്കൊഴുപ്പോടുകൂടി കൃഷ്ണാനുഭവത്തിന്റെ വിഭിന്ന ഭാവങ്ങൾ ആലോചനാമൃതമായ രീതിയിൽ കവി 'സാന്ദ്രാനന്ദം' എന്ന കാവ്യത്തിൽ പകർത്തിയിരിക്കുന്നു. ചിലപ്പോൾ അത് ഗഹനചിന്തകളാൽ സാന്ദ്രമാണ്. മററു ചിലപ്പോൾ, മൃദുലഭാവങ്ങളാൽ തരളമാണ്. ശബ്ദഭംഗിയോടു കൂടി ബിംബങ്ങൾ പ്രതിഷ്ഠിക്കുന്നതിലും കവി സുശിക്ഷിതമായ പാടവം കാട്ടുന്നുണ്ട്. 'കാളിയമർദ്ദന' ത്തിലെ ഈ ഭാഗം ഒരുദാഹരണം മാത്രം.

മന്ദഹസിച്ചുരമാകാന്തൻ
ഫണിമണിപത്തിയിലേറുന്നു
മണികൾ കിലുക്കീട്ടാടുന്നു
തളിരൊളി പാദന്യാസത്തിൽ
കങ്കണ സംകൂലക്വണിതത്തിൽ

ആഢ്യമായ ശൈലിയിൽ സമുചിതമായ ദ്രാവിഡവൃത്തങ്ങളിൽ, ആവിഷ്കരിച്ചിട്ടുള്ള ഈ കവിതകളിൽ നാലപ്പാട്ട് നാരായണമേനോൻ, ബാലാമണിയമ്മ, കമലാദാസ് തുടങ്ങിയവർ

പരാമൃഷ്ടരാകുന്നുണ്ട്. സ്വന്തം പൈതൃകത്തിന്റെ ബലത്തോടു കൂടിയാണ് സ്വാനുഭൂതികൾ ചിട്ടപ്പെടുത്തി ഡോ. സുവർണ്ണ നാലപ്പാട്ട് രചന നിർവ്വഹിച്ചിട്ടുള്ളതെന്നർത്ഥം.

'സാന്ദ്രാനന്ദം' എന്ന ഈ കാവ്യം കൂടാതെ എട്ടു ഗ്രന്ഥങ്ങൾ ഡോ. സുവർണ്ണ പ്രകാശിപ്പിച്ചിട്ടുണ്ട്. ബ്രഹ്മസൂത്ര ശാങ്കരഭാഷ്യം, സൗന്ദര്യ ലഹരി, പഞ്ചസിദ്ധാന്തിക മുതലായ അതിപ്രൗഢങ്ങളായ കൃതികളിലൂടെ പര്യടനം നടത്തിയ ഒരു മനസ്സിന്റെ അപൂർവ്വ ചിന്തകളാൽ തുലോം സമാകർഷകമാണ് ആ ഗ്രന്ഥങ്ങൾ. ■

# മധുരലയം

## 'പുതിയൊരു നാച്ചിയാർ തിരുമൊഴി'

കൃഷ്ണമെന്നാൽ ഭൂമിയുടെ നിർവൃതി.....ബ്രഹ്മാനന്ദം. എന്റെയുള്ളിൽ കൃഷ്ണൻ സ്ഥലം പിടിച്ചത് ജന്മജന്മാന്തരങ്ങളിലെന്നോ.....പടിപാടി നടക്കുന്ന അടിയാരായി..... ആഴ്വാരായി തമിഴകമാകെ ചുററി സഞ്ചരിച്ച കാലത്തിനും മുമ്പ് ..... പൂവിൽ സുഗന്ധം പോലെ ..... കടലിൽ അലപോലെ ..... ആത്മാവിൽ ആനന്ദമായി ..... സത്യമായി ..... ചൈതന്യമായി.....

ഈ ജന്മത്തിലെ ബോധികായത്തിൽ അമ്മമ്മയുടെ വാക്കായി കൃഷ്ണൻ എന്റെ പ്രജ്ഞയെ സുരഭിലമാക്കി. മറപൊരുളായി മറഞ്ഞ ഹരി, ഹരിപ്രിയയുടെ പ്രജ്ഞയിൽ മറപൊരുളായി ഉദിച്ചു. ഗുരുവായൂരിലെ കിഴക്കേനടയിൽ വലത്തുവശത്തെ തൂണിനടുത്ത് ചാലിൽ ഒരു കൊച്ചു കൃഷ്ണപാദം അമ്മമ്മ കാട്ടിത്തന്നു. ആ കൊച്ചു തീർത്ഥപാദം എന്റെ ഹൃദയത്തിന്റെ മണിപത്മത്തിൽ, അന്നേ, 'ശീഘ്രദർശനം' നൽകാൻ ഉത്സുകനായ ദേവൻ പതിപ്പിച്ചു. പ്രിയശ്രവസ്സായ അവന് തന്റെ "നാച്ചിയാർ തിരുമൊഴി" യിലെ മധുരലയം മതിയാവ ലുണ്ടോ?

രണ്ടാം വയസ്സു മുതൽ എല്ലാ ഏകാദശിനാളിലും ഞാൻ അമ്മമ്മയുടെ കൂടെ ആ കൃഷ്ണപാദത്തിൽ ആകൃഷ്ടയാവാൻ ഗുരുവായൂരിലെത്തി. മോഹിപ്പിക്കുന്ന വർണ്ണങ്ങളോടു കൂടിയ കുന്നിക്കുരു മണികൾ വാരിയിട്ടു കളിച്ചു. സഹസ്രം ജഗത്തുക്കൾ കുന്നിക്കുരുമണികളെപ്പോലെ പരസ്പരം തൊടാതെ നിരന്തരം ഭ്രമണം ചെയ്യുന്ന ബ്രഹ്മകാനനമാണ് ജ്യോതിഷാചാര്യനായ വസിഷ്ഠന്റെ പ്രപഞ്ചം. അവയെ മനക്കണ്ണിൽ കണ്ടും, അവയുടെ സൗന്ദര്യത്തിൽ മുഗ്ദ്ധയായും, രസാനുഭൂതി നുകർന്നും അവയെ കൈപ്പിടിയിലൊതുക്കാനാവില്ലെന്ന സത്യം ഉണർന്നും ഞാൻ

മുതിർന്നു.തെക്കിനിയിലെ നടുമുററത്തിനു വക്കിൽ, മച്ചിന്നു മുന്നിലിരുന്ന് തൈരു കടയുമ്പോൾ അമ്മമ്മ പാടി

ഒററക്കൈതന്നിൽ നീ വെണ്ണ വെച്ചീടുമ്പോൾ
മറേറക്കൈ കണ്ടിട്ടു കേഴുമല്ലോ.....
അല്ലെങ്കിൽ.....
നീലക്കാർമുകില് വർണ്ണനന്നേരം
രാധാ എന്നൊരു നാരിയുമായി
വനത്തിൽ കളിച്ചു നടന്ന കഥ!

ഞാൻ യശോദയുടെ ഉണ്ണികണ്ണനായി ഇരു കയ്യും നീട്ടി വെണ്ണ വാങ്ങിത്തിന്നു. ഏതോ ഒരു രാധയെ കാത്തിരുന്ന് കവിത രചിച്ചു. മുകളിലെ വരാന്തയിൽ നടുവിലെ മുറിയുടെ മുന്നിൽ തൂക്കിയ യമുനാഘട്ടത്തിലെ വനമാലിയായി ഞാൻ സ്വയം സങ്കല്പിച്ചു. അതിന്നു മുന്നിലിരുന്ന് ഹരിനാമകീർത്തനവും ഭാഗവതവും ചൊല്ലുന്ന അമ്മമ്മ എന്നെ മടിയിലിരുത്തി തലയിൽ വിരലുകളോടിച്ചു..... തക്കിളിനൂററു..... അന്ന് ഞാൻ രാധയായിരുന്നില്ല, കൃഷ്ണൻ തന്നെയായിരുന്നു, എന്റെ കണ്ണിൽ. ജീവാത്മപരമാത്മൈക്യത്തിന്റെ ബാലപാഠം. കൃഷ്ണൻ പുറത്തെവിടെയോ, അത്യുന്നതങ്ങളിലെവിടെയോ, ഭൂതകാലത്തെപ്പോഴോ ജീവിച്ച ഒരു അറിയാത്ത ചരിത്ര പുരുഷനോ, മൂർത്തിയോ മാത്രമായിരുന്നില്ല എനിയ്ക്ക്. എന്റെ അകത്തുതന്നെ "ഞാൻ" എന്ന് വിരൽ ചൂണ്ടി വിളിച്ച "അസ്തിത്വ" മെന്ന അമൂർത്താശയമായിരുന്നു. ഒരു ചൈതന്യ സാഗരമായി സ്വപ്നത്തിലും സുഷുപ്തിയിലും ആ ഉണ്മ എന്നിൽ അലയടിച്ചാർത്തു.

ചൈതന്യ സാഗര തീരത്തിൽ മൂല പ്രളയത്തിൽ ഉയർന്നു നിന്ന വൃദ്ധാചലം പോലെ സദാ ധ്യാനനിരതമായി എന്റെ ആത്മാവ് തപസ്സിരുന്നു. ഏകം..... മൗനം ..... അചലം..... കാവ്യസർഗ്ഗമായാലും, കർമ്മമായാലും, ജ്ഞാനമായാലും ഈ ജന്മത്തിൽ ഞാൻ നേടിയതൊക്കെയും ആ ഏകാഗ്രതയുടെ മാത്രം ഫലം.

ശ്രീ സൂക്തത്തിൽ 'സുവർണ്ണ' ശ്രീ ദേവിയുടെ പര്യായം. കൈറോവിന്റെ സംഖ്യാ ശാസ്ത്രപ്രകാരം സംഖ്യ 6. പരലേ്പരിൽ സംഖ്യ 7. വൈശാഖമാസത്തിൽ മെയ് 6-ാം തീയ്യതി ജനിച്ച എനിയ്ക്ക് ഷഡ് ചക്രോപരിസംസ്ഥിതയും സപ്തസ്വരവർണ്ണ സർഗ്ഗസ്വരൂപിണിയുമായ ദേവിയുടെ നാമം തന്നത് നാലപ്പാട്ടു നാരായണ മേനോൻ എന്ന ആർഷജ്ഞാനി. ഷഡ്ചക്രോപാസ കരുടെ ഹരിപ്രിയ സുവർണ്ണ. സാമവേദികളുടെ സ്വരോപാസനയുടെ മൂർത്തിമദ് രൂപം സുവർണ്ണ. (സ്വര ഏവ സുവർണ്ണഃ) സുവർണ്ണ പുരുഷനായി ആദിത്യനിലിരിക്കുന്ന മഹാവിഷ്ണു എന്ന പരബ്രഹ്മ സ്വരൂപത്തിന്റെ "ശക്തി" സുവർണ്ണ. ഞാൻ ജനിച്ചത് സുവർണ്ണ പുരുഷനായ മഹാവിഷ്ണുവിന്റെ പുനർവസു നാളിൽ..... (പുനർവസു എന്നത് തിരിച്ചിട്ടാൽ സുവർണപുരുഷനെന്നതിലെ സുവർണപു എന്ന് കിട്ടും.) മഹാവിഷ്ണുവിൽ എന്റെ മധുരലയം ആദ്യമേ നിയോഗിയ്ക്കപ്പെട്ടത്!

ദിവ്യാനുഭൂതീ തരംഗങ്ങളുടെ അംഗരാഗങ്ങളായി "വേദാംഗങ്ങൾ" (ജ്യോതിഷം, കല്പം) ആത്മാവിലണിഞ്ഞ്, സാന്ദ്രാനന്ദാനുഭൂതി നുകർന്ന് ഹരിപ്രിയരുടെ ആത്മാവ് കല്പാന്ത കാലം രമിയ്ക്കുന്നു.

നീ വരുമ്പോഴോരോ ജന്മത്തിലും എന്റെ
പൂർണ്ണ മനോരഥപ്പൊൻ ചിറകാൽ
ആകെ വിറയാർന്ന വേദാംഗരാഗത്താൽ
രാമാ, രഹസ്യമായ് ഞാൻ രമിച്ചു.
(സാന്ദ്രാനന്ദം)

അവിടെ ജ്ഞാനവും പ്രേമവും (ഭക്തി) സമ്മേളിയ്ക്കുന്ന മാനസികാവസ്ഥ ..... ശാസ്ത്രവും കലയും ഒന്നാവുന്ന അദ്വൈതം.....

അനേകായിരം കർമ്മങ്ങളുടെ നൂലാമാലയിൽ കുടുങ്ങിയ ക്ഷണികമായ മനുഷ്യായുസ്സിന്റെ ഈ മധുരമുഹൂർത്തത്തിൽ ഞാനും ആകാശമച്ചകത്തിൽ പുണർതക്കിളി വില്ലടിച്ചു പാടുന്ന കുട്ടിയും സാമസംഗീതം പാടി ഒന്നായിത്തിമർക്കുന്ന മേളം.....

ഈ പുണ്യജന്മം എടുക്കും മുമ്പ് ഞാൻ ആരായിരുന്നാലെന്ത്? പുല്ലാവാം, പുഴുവാകാം..... ചൂർണ്ണിക്കരയിൽ പെരിയാററിലേയ്ക്കിറങ്ങുന്ന കടവിലും സാന്നിദ്ധ്യക്കാവിലും ജ്യേഷ്ഠൻ 'വിഷ്ണു' വോടൊപ്പം ഓടിച്ചാടിക്കളിച്ച പത്മനാഭ സഹോദരിയായ 'അയ്യ' യാവാം ജന്മ സാഫല്യം നേടിയ ബോധിവൃക്ഷമാവാം. വൃദ്ധാചലത്തിന്റെ നെറുകയിൽ അശ്വതി നക്ഷത്രത്തിൽ ജനിച്ച വിശുദ്ധനോ, മധുവാതാ ഋതായതേ എന്ന ജടാപാഠം പോലെ, മാധവനെന്ന കോവലന്റെ മുല്ലപ്പന്തലിൽ നൃത്തമാടിയ മധുമാധവിയോ.....? ആരായാലെന്ത്? ഇരവിന്റെ കരിനീലക്കണ്ണിൽ ഈ പുണ്യജന്മത്തിലും മുമ്പത്തെപ്പോലെ അലിവൂറുന്ന ഒരു കൃഷ്ണ മേനി മാത്രം കാണുന്നു എന്നതു മാത്രം ഉണ്മ. അകത്തും പുറത്തും 'അനുരാധ' മെന്ന സർപ്പക്കുടയ്ക്കു കീഴെ അനന്തമെന്ന 'ജ്യേഷ്ഠ' നാഗതല്പത്തിൽ ശയിക്കുന്ന യോഗവിലീനമായ നീലത്തിരുമേനി..... അതിൽ വൈരപ്പൊടിയായി അസംഖ്യം നക്ഷത്ര നുറുങ്ങുകൾ .....

ലൗകികതയുടെ അഷ്ടവക്രങ്ങൾ നിവർത്തുന്ന സത്യകാമന എന്നിൽ സ്വർണ്ണക്കടലായി ഒരു പീതാംബരപ്പട്ടു നിവർത്തി..... വാക്കും നിവർത്തിക്കുന്ന പദത്തിൽ സ്വർണ്ണക്കടൽ മാത്രം..... ഞാൻ ഇല്ല...... നീ ഇല്ല..... ഞാനും നീയും ഒന്നായ സംഗമഭൂവിന്റെ പവിത്ര തീർത്ഥം

ഹേ..... സുവർണ്ണാ മനഹാരീ.....
ഗിരി ധാരീ.....
ഈ സുവർണ്ണ സാഗരം ..... നിൻ രസാർണ്ണവം.....

സുവർല്ലോകത്തിന്റെ നിർവൃതിയായ സ്വരം ..... മഹർല്ലോക നിർവൃതിയായ മഹാർണ്ണവത്തിന്റെ പുത്രി ..... കാരണ ജലധിയിൽ

ഉയർന്ന് രാശി ചക്രങ്ങളിൽ സുവർണ്ണ സ്വരമായി നിറഞ്ഞൊഴുകി, ഭുവർലോകത്തിൽ പൂർണ്ണാമൃതമായ മഴത്തുള്ളിയായി "വരിശൈ" തെററാതെ വന്ന് ..... ഭൂമിയുടെ നിർവൃതിയായി കല്ലിലും പുല്ലിലും കാററിലും മഴയിലും നദിയിലും കടലിലും പക്ഷിമൃഗാദികളിലും മനുഷ്യനിലും സ്വരാർണ്ണവമായി ഉണരുന്ന കൃഷ്ണം.....

മഹാർണ്ണവത്തിൽ ജനനം
സുവർണ്ണമായി, അഗ്നിയായി, ജ്വലിച്ച്.....
ഉരുകിയൊഴുകി, പൂർണ്ണമായി.....
കൃഷ്ണമായി..... ഭൂമിയിൽ നിറഞ്ഞ ലയനം
സാമത്തിന്റെ ശുക്ലഭാസ്സും കൃഷ്ണഭാസ്സും.....
സുവർണ്ണവും, കൃഷ്ണവും.....
അവ ഒന്നായി ച്ചേർന്ന മഹാർണ്ണവം.....

"വാചാമധീശം മഹ:" എന്ന് ശാരദാതിലകകാരൻ പാടിയ നിത്യാനന്ദസ്വരൂപം.....

ഞാൻ കൃഷ്ണ..... ഞാൻ പത്മനാഭസഹോദരിയായി ദ്രുതപദ താളം ചവിട്ടും ദ്രുപദനന്ദിനി. ഞാൻ സുവർണ്ണ..... നാരദമുനിയുടെ ശ്രുതിവീണയിൽ ഹരിനാമമായുണർന്ന സുവർണ്ണ പുരുഷൻ.....

ആയിരമിതളുള്ള താമരവിരിയുന്നൂ
ആനന്ദസുരഭിലയാമങ്ങൾ കൊഴിയുന്നു.....
കൊഴിയുന്ന യാമങ്ങൾ.....
പൊഴിയുന്ന വാക്സുമങ്ങളുടെ
സുവർണ്ണ പുഷ്പാഞ്ജലി.....
ആ നാദ പ്രപഞ്ചം എന്റെ കൃഷ്ണകവിതകൾ.....

ഈ ''നാച്ചിയാർ തിരുമൊഴി'' യുടെ മധുരലയം ഇരുപത്തൊന്നാം നൂററാണ്ടിലും, അവന്ന് ത്രിമധുരം ..... മധുമധുരം.....

സുവർണ്ണ നാലപ്പാട്ട്

# പത്മദളങ്ങളിൽ

1. സരസ്വതീ സേവനം (1954)
2. കൊച്ചു രാധ (1957)
3. സ്വയംവരഗീതം
4. കുന്നിക്കുരുവിന്റെ കഥ
5. എന്റെ ഉണ്ണിസ്സൂര്യൻ
6. മഴ
7. ഹൈക്കു
8. വിഷ്ണുഗീതം
9. ആലിലക്കൃഷ്ണൻ
10. താമ്രപർണ്ണി
11. യജ്ഞബലി
12. മനുഷ്യായുസ്സ്
13. നൂൽനൂൽപ്പ്
14. പുണ്യജന്മം
15. കനവല്ല
16. കുബ്ജ
17. നീയെന്ന ഞാൻ
18. ആയിരമിതളുള്ള താമര
19. ആത്മകഥ
20. കൃഷ്ണചതുർഭദ്രം (നാങ്കു കണ്ണൻ പാടൽകൾ) - ആവണിപ്പാടൽ, മധുരലയം, ചരണം, കുബ്ജയിൻ സാധകം
21. സ്വരിതം
22. സമസപ്തകം

## 1. സരസ്വതീസേവനം

മന്നിടത്തിലെൻ സർവ്വഭാഗ്യങ്ങളും
കാഴ്ചവെച്ചിടാം ദേവി, നിൻ കോവിലിൽ
നിന്നുടെ പ്രീതിയെന്നു നേടുന്നുവോ
അന്നമൃതം ഭുജിച്ചവളായി ഞാൻ
മുക്തിയേകുകി ദ്ദാസിയ്ക്കു ദേവി, നീ
ഭക്ത വത്സലേ, നാഥേ, ദയാമയേ
അബ്ജ യോനി തന്നന്ത:പുരത്തിലെ
അക്ഷയൈശ്വര്യനാഥേ, സരസ്വതീ
പുസ്തകവും മനോഹരഗാനങ്ങൾ
ആലപിച്ചിടും വീണയുമായ് സദാ
വാണിടുന്ന നിൻ ശ്രീമഹാകോവിലിൽ
വീണുകേണു തൊഴുന്നിതാ ദാസി ഞാൻ
നിന്നുടെ പ്രീതിയെന്നു നേടുന്നുവോ
അന്നമൃതം ഭുജിച്ചവളായി ഞാൻ

(1954 ൽ എഴുതി. 1957 ൽ താമരപ്പൂക്കൾ എന്ന കൃതിയിൽ പ്രസിദ്ധീകരിച്ചു)

## 2. കൊച്ചുരാധ

വാസന്തരാവിന്റെ ചന്തം തുളുമ്പിടും
വാർനിലാവെങ്ങും പരക്കെ,
കാററിന്നു താളം പിടിയ്ക്കുവാനെന്നപോൽ
കാമിനിപ്പൂക്കൾ വിരിഞ്ഞു
മെല്ലവെ മാരുതൻ കൊണ്ടുവന്നുള്ളൊരു
മുല്ലപ്പുതുമണം വീശി
കൊച്ചുകൊച്ചോളങ്ങൾ തള്ളിമുറിച്ചുകൊ-
ണ്ടിക്കൊച്ചു തോണി കുതിച്ചു്
മാമക സ്വപ്നങ്ങളെല്ലാം തകർന്നൊരീ
തൂമലർ വാടിക തന്നിൽ
പാടുന്ന പുല്ലാങ്കുഴലുമായ് വന്നവ-
ളാരുനീയെൻ കൊച്ചുരാധേ?
ജീവനും ജീവനായൊട്ടിയ നാമന്നു
സൗഹൃദ ഗാനങ്ങൾ പാടി
പോയ്മറഞ്ഞുള്ളൊരെൻ സംഗീതദേവത
വീണ്ടുമെൻ ഹൃത്തിൽ വന്നെത്തി
പുഞ്ചിരിക്കൊഞ്ചലും കാർകൂന്തൽകെട്ടുമായ്
എത്തിയൊരദ്ദേവിതന്നെ
പൂജിച്ചുധ്യാനിച്ചു നിൽക്കവെ മാനസം
ഗീതി നിന്നെപ്പററി പാടും
പോരിക പോരികയീമലർവാടിയിൽ
നിന്നെയും കാത്തിരിപ്പൂ ഞാൻ .....

(1957 ൽ താമരപ്പൂക്കൾ എന്ന പുസ്തകത്തിൽ പ്രസിദ്ധീകരിച്ച കവിത)

## 3. സ്വയംവരഗീതം

കാലമേറെയായ്, കാണും പുല്ലിലും തുരുമ്പിലും
ദേവനെത്തേടിപ്പാടി നീങ്ങുന്നു ഞാനാം വീണ
ദേവദത്തമാമിതിലുയരും ഹരികഥ -
യ്ക്കാവുമോ പ്രിയ ശ്രവസ്സങ്ങളെ യാവാഹിയ്ക്കാൻ!
തീർത്ഥപാദമെൻ ഹൃത്തിൻ മണിപത്മത്തിൽവെച്ചു
ശീഘ്രദർശനം നൽകു മാര്യ പുത്രനെ ക്കാൺകെ
പല്ലാണ്ടു പാടാനെനിയ്ക്കാവുമോ തിരുമൊഴി-
പ്പല്ലവങ്ങളാൽ പാവൈമാലികൈ തീർക്കാനാമോ?
തൂവെള്ള വലംപിരിശ്ശംഖിലെ പ്രണവമായ്
ദേവനെൻ ഹൃദയത്തിൽ വന്നുദിച്ചാവൂ വേഗം
ജീവന മഴയായിട്ടെൻ സിരാ തലത്തിലും
പാവന ഗുരുവായൂരിങ്കലും പതിച്ചാവൂ.....
സൃഷ്ടിദേവനെപ്പോലെയിരുളിൻ വർണ്ണംപേറി-
ക്കൃഷ്ണമേഘമേ, വന്നു ചേരുകീ മരുഭൂവിൽ
ആയിരം അരമെഴുമാസുദർശന ചക്രം
പോലെ നിൻ മിന്നൽക്കാന്തി കാണുമാറായീടണം
പാഞ്ചജന്യത്തിൽ നിന്നു പൊന്തിടും നാദം പോലെ
പാരിനെ നടുക്കട്ടെ, വെള്ളിടി വെട്ടും ശബ്ദം
ശാരംഗധനുസ്സിലെ ബ്ബാണമായ് മുറിയാതെ-
ധ്ധാരധാരയായ് വന്നു വീഴട്ടേ മഴത്തുള്ളി
എൻ ഹൃദന്തത്തിന്നാവ നാഴിയിൽ സുരഭില-
ചന്ദനപ്പൊടിയിട്ടുവെച്ച ശാന്തിദമന്ത്രം
ഒരു നിഷ്ക്കാമ പ്രേമജ്വാലയായ്, ആഗ്നേയമായ്
ഉരു സംസാരക്കടൽ വററിച്ചു കുടിയ്ക്കട്ടെ
ഒടുവിൽ നെടുതായ നിശ്വാസമായിട്ടു ഞാൻ
അലിയട്ടെ, യാ മുഗ്ദ്ധ ശ്യാമ വക്ഷസ്സിൽത്തന്നെ
അന്നെന്റെ യഹന്തതൻ പീഡനം നിൻമാറത്തു
സുന്ദരശ്രീവത്സമായ് ചുരുണ്ടുതിളങ്ങുമ്പോൾ
സ്ഫുടപാകമായൊരു കൌസ്തുഭരത്നം പോലെ

അവിടുന്നെന്നെച്ചേർത്തു പുൽകുമാസ്സുദിനത്തിൽ
വൈജയന്തിയായ്, വനമാലയായിട്ടാക്കണ്ഠം
വന്നു ചുററീടാനെന്റെ കൈകൾ വെമ്പുന്നൂ കണ്ണാ
നിന്നെ ഞാനൊരു താലിച്ചരടിൽ കോർത്തെൻ നെഞ്ചോ-
ടെന്നുമേ, ബന്ധിയ്ക്കൂ - മന്ന്, ആണ്ടവന്നാണ്ടാളാവും
*എന്നും ആണ്ടവന്നാണ്ടാളാവും.....!

* ("ആണ്ടവന്ന് ആണ്ടാൾ"-
ആണ്ടവനെയും ആണ്ടവൾ - പരമേശ്വരന്ന് പരമേശ്വരി)

## 4. കുന്നിക്കുരുവിന്റെ കഥ - (1950)

ചെന്നേനമ്പലനടയിൽ ഭക്തി-
ക്കൊന്നകൾ പൂക്കും മനമോടേ
ഉണ്ണിക്കാതുകൾ നിറയേ വെണ്ണ-
ക്കണ്ണൻ കഥതന്നമൃതോടെ
ചുണ്ടിൽ വാത്സല്യപ്പാൽ മധുരം
പൂണ്ടൊരിളം പുഞ്ചിരിയോടേ
മനസ്സിൽ കലപില കൂട്ടും ഗോപ-
പ്പരിഷ ചൊരിഞ്ഞ കുറുമ്പോടെ
മുത്തശ്ശിയ്ക്കു മെനിയ്ക്കും പ്രിയനാം
കുട്ടനൊരാളുണ്ടുള്ളറയിൽ
വർത്തുപ്പേരിപതിച്ചോരുരുളകൾ
ഉററൈർ കൂട്ടീട്ടുണ്ണുന്നോൻ
നടുമുററത്തെ ത്തൂണും ചാരി-
ത്തൈർ കടയുമ്പോ (ളെന്നെപ്പോൽ!)
ഇരുകൈനീട്ടി ജ്ജാടകൾ കാട്ടും
അരുമക്കുട്ടൻ ശ്രീകൃഷ്ണൻ
അവനും ഞാനും വാശിക്കാർ
അവനും ഞാനും കുസൃതിക്കാർ

അവനും ഞാനും കൂടാതുള്ളൊരു
ഭുവനം മുത്തശ്ശിയ്ക്കില്ലാ
അരമണി കിങ്ങിണി തരിവളനൂപുര-
മണിയിയ്ക്കുന്നുണ്ടെന്നേയും
എന്നുടെ കൊഞ്ചലിൽ വേണൂനിനദം
എന്നും കേൾക്കുന്നുണ്ടത്രെ
ഞങ്ങളെയൊന്നു നിനയ്ക്കാതെ
ഞങ്ങടെ രൂപം കാണാതെ
ഞങ്ങടെ കഥകൾ പറയാതെ
എങ്ങനെ വാഴും മുത്തശ്ശി?
ആ നരകേറിയ മനസ്സിതളിൽ *
ഞാനും കൃഷ്ണനുമൊന്നല്ലൊ.
എന്നിട്ടെന്തേ, കുഞ്ഞിക്കൈകളിൽ
കുന്നിക്കുരുമണിവാരുമ്പോൾ
"അരുതേ, ഭഗവാൻ തന്നുടെ സ്വത്തെ"
ന്നരുളി വിലക്കീ മുത്തശ്ശീ?
ഏതൊരു വസ്തുവു "മെന്റേ" താക്കാൻ
ഓതും ഭാവന കേഴുന്നു
കുട്ടന്നുള്ളൊരു സ്വത്തെല്ലാം
കുട്ടിയെടുത്താലെന്താവോ?

**1988:**

എന്റേതായ്കരുതിയതൊക്കെയും, മുത്തശ്ശിയും,
എങ്ങോപോയ് മറയുന്നു ശൈശവ സ്വപ്നങ്ങളും
ജ്ഞാനത്തിൻ ചെപ്പിൽ താക്കോൽ തിരുകിത്തുറന്നിട്ടു
നേതിനേതിയെന്നോതിയടയ്ക്കും കളിയിങ്കൽ
ഞാനുമെൻ വാർദ്ധക്യവും മുഴുകിക്കഴിയവേ
കാണുന്നു സമ്പത്തെല്ലാം ചെം കുന്നിമണികളായ്
*ആയിരം കുന്നിക്കുരുഗ്ഗോളങ്ങൾ പരസ്പരം
മോതിടാതുരുണ്ടിടും ബ്രഹ്മകാനനത്തിങ്കൽ
അണുവും ജ്യോതിർഗ്ഗോള പംക്തിയും വർത്തിയ്ക്കുന്ന-

തണുവും വ്യതിയാനമില്ലാതെന്നറിയവേ
സച്ചിദാനന്ദപ്പൊരുളായിടും ചിഛക്തിതൻ
സ്വത്തിതെല്ലാമെന്നാരേ പ്രജ്ഞയിൽ മന്ത്രിയ്ക്കുന്നു!
അകലെ, ഗുരുവായൂർ നടയിൽക്കാൺമൂ ധ്വജം
അരികെ ഭ് ഭണ്ഡാരവും പെരുതാമുരുളിയും
അരുണാഭമായ് ചെററു കണ്ണെഴുതിയ കുന്നി-
ക്കുരുവിൻ ക്ഷണിയ്ക്കുന്ന മോഹന ശരീരവും
തുടുക്കും വിരൽത്തുമ്പിൽ തരിയ്ക്കും മോഹത്തോടെ-
എടുത്തുണ്ണികൾ വീണ്ടും വാരിടും ശിഞ്ജിതവും
എന്റേതെന്നൊരു പിടിവാരി വെയ്ക്കവെ, "ഭ് ഭഗ-
വാന്റേതെ" ന്നോതും വാക്കിൻ വത്സല സംഗീതവും
രണ്ടുപാദത്താൽ വാനുമൂഴിയുമളന്നിട്ടു
കൊണ്ടൽ നേർവർണ്ണൻ വെച്ച കാലടിപതിയുന്നു
എൻ നര കയറിയ മനസ്സിൽ, മന്ദം മന്ദം
സുന്ദരമണിപദ്മമൊന്നിതൾ വിടർത്തുന്നു
കർണ്ണികാ മദ്ധ്യസ്ഥമായ് അക്ഷമാലകളെണ്ണും
ഉണ്ണി പൂരുഷ സൃഷ്ടി സൂക്തമാലപിയ്ക്കുന്നു.
ആരിവൻ? പണ്ടേ കണ്ട കുട്ടനോ, ഞാനോ
നര കേറിയ ശിരസ്സെഴും വൃദ്ധയോ പേരക്കുഞ്ഞോ?
ആരിലും "അഹം ബ്രഹ്മ" ബോധമായുണരുന്ന
സാരമോ? തുരുമ്പിലും തുടിയ്ക്കും ചൈതന്യമോ?
സർവ്വവും അവന്റെ സ്വത്തെന്നു നേദിയ്ക്കെ, മന-
ച്ചെമ്പുരുളിയിൽ ഗുഞ്ജ മണികൾ വഴിയുന്നോ?
അല്ലെങ്കിൽ - ഭ് ഭഗവാനു പൂർണ്ണമായ് നിവേദിച്ച-
തെല്ലാമേ നിറയുന്നതാത്മകുംഭത്തിൽത്തന്നെ
എന്നുടെയാത്മാവിലും ബ്രഹ്മാണ്ഡകടാഹങ്ങൾ
കുന്നികളായിപ്പൂത്തുവിടരാനതോമൂലം!!

*ജഗദ് ഗുഞ്ജ സഹസ്രാണി എന്ന വസിഷ്ഠ സംഹിതാശ്ലോകം

## 5. എന്റെ ഉണ്ണിസ്സൂര്യൻ

എന്തിനോ ജ്വലിച്ചുയർന്നമരും പകലിന്റെ
ചെന്തീയിൽ ചാരം പോലെയിരുളും കുമിയുന്നു
അങ്ങിങ്ങായ് കനൽമിന്നിച്ചിമ്മുന്നൂ, ഗതകാലം
മങ്ങിച്ച മാർത്താണ്ഡന്മാർ അശ്വിന്യാദികളായി
സൌമ്യയാം ആർദ്രക്കനൽ ഊതിയുജ്ജ്വലിപ്പിച്ചു
സുമനസ്സാരോ ധർമ്മമാർഗ്ഗ ശീർഷത്തെത്തീർപ്പൂ
കാദിയായ്, കാത്യായനിയായ്, ക്കാമൻ ദഹിയ്ക്കവെ
ഹാദിയായ്, ആദ്യായനമാസമായ് നില്പൂ ദേവി
കാലവും സമയവും ആചാരവിധി മാററി-
ക്കോലങ്ങൾ വരയുന്നു, മായ്ക്കുന്നൂ, മുന്നെപ്പോലെ!
പത്മബന്ധത്തിൻ ദിവ്യകേസരമായിപ്പുതു-
ശക്തിയൊന്നുയരുന്നൂ പൂർവ്വബിന്ദുവിലിന്നും
മേഘത്തിൻ പുതപ്പൊട്ടു മാററിയച്ചെഞ്ചോരിവായ്
പ്പൂവിലെ പ്രഭതൂകി, മൂരി നീരുന്നു സൂര്യൻ
ഉണ്ണിയെത്താരാട്ടുന്നൂ, നാലുദിക് തൃക്കൈകളാൽ
വാരിയമ്മമാർ വാനും ഊഴിയും ചുംബിയ്ക്കുന്നു
പൂക്കളിൽത്തേനാം ഇങ്കു കുറുക്കി വിളിയ്ക്കുന്നു
ഗോക്കളിൽപ്പാലായ് വെണ്ണയുണ്ണുവാൻ ക്ഷണിയ്ക്കുന്നു
തളിർതിന്നുന്മാദത്തിൽപ്പാടുന്ന കിളികണ്ഠ-
മുളവേണുവിൽക്കൂടി ക്കൊഞ്ചുന്നു "ആരോ ഇവൻ!" *
അതുകേട്ടനുദിനം ഇത്തിരിപ്പല്ലും കാട്ടി-
പ്പുതു പുഞ്ചിരി വാരിത്തൂകുന്നു ഉണ്ണിസ്സൂര്യൻ

* (ആരോ ഇവൻ! അമ്മ കുഞ്ഞിനെ ആരിവൻ എന്നു കൊഞ്ചിയ്ക്കുന്നു.
ആദിഋഷി പ്രജാപതിയെ നോക്കി വിസ്മയപൂർവ്വം "കാ" എന്നു ചോദിയ്ക്കുന്നു)

## 6. മഴ

രിംഝിം രിംഝിം രിംഝിം രിംഝിം
വെള്ളിക്കൊലുസു കിലുങ്ങുന്നു
കാർമകളേന്തിയ വെള്ളക്കുടമൊ-
ന്നൂഴിയിലേയ്ക്കു പതിയ്ക്കുന്നു
ആകാശത്തിലെയേകാന്തതയിൽ
ആകുലയായിവൾ നിൽക്കുമ്പോൾ
ഗോകുലവൃന്ദാവനികയിലേതോ
രാധികയെപ്പോൽ തോന്നുന്നു
ചേതന ഗോപാലാർപ്പിത മനസ്സിൽ
മിന്നൽപ്പാളികൾ തീർക്കുന്നു
കാമുക സംഗമമോർത്തൊരു ഹൃദയം
ഇടി തുടി കൊട്ടിപ്പാടുന്നു.
സംഭ്രമപൂർവ്വം ചലിതം പാദം
വെള്ളിക്കൊലുസു കിലുക്കുന്നു
കാർമകളേന്തിയ വെള്ളക്കുടമൊ-
ന്നൂഴിയിലേക്കു പതിയ്ക്കുന്നു.
രിംഝിം രിംഝിം രിംഝിം രിംഝിം
വർഷ കലാപം കേൾക്കുന്നു
മണ്ണും വിണ്ണും പൂവും പുല്ലും
ഹർഷകിരീടം ചൂടുന്നു
ജീവനമഴയായ് വർഷകനാമൊരു
പാവന കാമുകനണയുന്നു
പൂർവ്വ പുരാതനമാമൊരു സ്മൃതിയിൽ
ചേതന നർത്തനമാടുന്നു
രിംഝിം രിംഝിം രിംഝിം രിംഝിം
മനസ്സിൽ കൊലുസ്സു കിലുങ്ങുന്നു
താമരമുകുളം വിരിയുന്നു അതിൽ
രാധികയൊരുവൾ പാടുന്നു
കലമകൾ പാടും പാട്ടിൻ ഭാവ-

സ്വരലയതാളം മുറുകുന്നു
രിംഝിം രിംഝിം രിംഝിം രിംഝിം
ചേതന നർത്തനമാടുന്നു
കാർമകൾ, താർമകൾ, കലമകൾ ചേർന്നീ
ഭൂർഭുവതാളം പാടുന്നു
ഞാനതിനുള്ളിലൊരമൃതാനന്ദ-
ക്കണമായ് ഒഴുകി നടക്കുന്നു
ഏഴുനിറങ്ങൾ കലർന്നൊരുവർണ്ണ
ക്കുമിളകൾ മുററം നിറയുന്നു
ഇത്തിരിനേരം ചുററി നടന്നവ
പൊട്ടുന്നതു ഞാൻ കാണുന്നു
എന്നിലെയമൃതാനന്ദത്തുള്ളിയെ-
യെന്നും ചേർത്തു പിടിയ്ക്കുന്നു
ഇനിയുമതിൽ നിന്നൊരുനവ ശുഭഋതു-
വത്സര ഭംഗി ജനിപ്പിയ്ക്കാൻ

## 7. ഹൈക്കൂ

വർഷം
വർഷങ്ങളാൽ കാലമെണ്ണുന്നു....
ഹാ.......കാലവർഷത്തിമിർപ്പിൽ....
കുമിളകൾ, മാനവർ!
ഞാൻ:
ഒരു രാത്രിയിലെ സ്വപ്നം-
ജീവിതം
പകലിലേയ്ക്ക് ഉണർച്ച-
മരണം
പ്രകാശത്തിലേയ്ക്ക് മടക്കം....
എന്നിലേയ്ക്ക്!!

## 8. വിഷ്ണുഗീതം

പാൽക്കടലിളകും നാദം..... ഓങ്കാരം.....
സർപ്പത്തൊട്ടിലിൽ നീണ്ടുനിവർന്നു
കൊടുങ്കൈ കുത്തിമയങ്ങും എന്നെയുറക്കാൻ
പാലാഴിത്തിരയമ്മ രചിയ്ക്കും താരാട്ട്-
താരാട്ടിൻ സ്വരവർണ്ണലയങ്ങളിലെന്നെ
മറന്നുമയങ്ങുമൊരെന്നെ-
പ്പൊതിയും നിത്യാനന്ദത്തിരകൾ-
ഊർജ്ജപ്പൊടികളൊരായിരമോ, പതി-
നായിരമോ ചേർന്നൊഴുകും
നിത്യാനന്ദവപുസ്സാണ്ടിവനൊരു
സാഗരമായിത്തീരും പൊഴുതാ-
പ്പാൽക്കടലിളകും നാദം മാത്രം.....
ഓങ്കാരം.....
ആരുടെ തരിവളയൊന്നു കിലുങ്ങും നാദം?
എൻപാദം തടവും ശ്രീയുടെ കയ്യിലെ
ഓട്ടുവളക്കൂട്ടത്തിലൊരണ്ണം
സഖിയൊടുകിന്നരമോതിയതാവാം
ആകാശങ്ങളിലത്ഭുത നൃത്തം വെയ്ക്കും
ഉർവ്വശിമേനകരംഭതിലോത്തമമാരുടെ
വളകൾ തളകൾ നൂപുരജാലം
കിലുകിലയെന്നുകിലുങ്ങിയതാവാം
സുപ്തമനസ്സിലതിന്റെ കിലുക്കംപോലും കേൾപ്പൂ
പാൽക്കടലിളകും നാദമതായി.....
ഓങ്കാരം.....
ആരുടെ വീണയുതിർപ്പൂ ഗാനം?
ആഗമസാരം നാദം മധുരം
കച്ഛപീവീണയിലുയരും ഗീതം
സുകൃതികളുള്ളിൽ വിളങ്ങും

ചിന്മയ നാദബ്രഹ്മം
വാണീമാതിൻ കനിവിൻ കിരണം
നീരദനാരദ വീണയിലുണരുമതിന്റെ സുധാരസവർഷം
എന്നെത്തേടിയണഞ്ഞീടുന്നു
എന്നിൽ നിറഞ്ഞു കവിഞ്ഞീടുന്നു
അതിൻ വർണ്ണമരീചികൾ വ്യാപിക്കുമ്പോൾ
പ്രാപഞ്ചികമാം അഞ്ജനമായി
നിറം പകരുന്നു
സുപ്തമനസ്സിൻ ബോധാതീതതലത്തിൽ
അപ്പൊഴുമൊരുചൈതന്യ-
പ്പാൽക്കടൽമാത്രം
പാൽക്കടൽ പാടും നാദം മാത്രം
ഓങ്കാരം
ഏതൊരു താമരവിരിയും സൌരഭം?
ചെന്താമരയിതൾ നീർത്തും സൌഭഗ-
മുള്ളിൽ പൂമ്പൊടി ചാർത്തും രാഗം
പൂന്തേൻ നിറയും ചഷകം വണ്ടിനെ
മാടി വിളിയ്ക്കും സുന്ദരസ്വപ്നം
പൂവിതൾ നടുവിൽ തനിയ്ക്കായ്ക്കാക്കും
അലമകളേന്തിയ ഹാരം കാൺകെക്കാമം
അവളുടെ വരദാഭയ ഹസ്തത്തിൽ
കനകധാരചൊരിയും മോഹം
കനവിൽക്കണ്ടനവംനവമോഹം
ചെന്താമരയതു നാഭിയിലല്ലോ
ബ്രഹ്മാണ്ഡത്തിൻ നാഭിയിലല്ലോ
എന്നുടെ നാഭിച്ചുഴിയിൽ പൂത്തൊരു
താമരയല്ലിയിൽ
നിർവ്വാണപ്പാൽക്കടലിൻ നടുവിൽ
തുളസിക്കുരുമണിമാലയുമെണ്ണി-
യിരിപ്പവനാരോ?
പഞ്ചമുഖങ്ങളുഷസ്സിൻ നേർക്കു തിരിച്ചു പിടിച്ചൊരു

വെള്ളത്താമര മലർ പോൽ!
യോഗീന്ദ്രന്മാർ കാണും നിത്യത
തന്നുടെ വെൺതാമരമലരായി
ബ്രഹ്മാണ്ഡങ്ങളെയുള്ളിൽക്കാണും
നാഭിത്താമരമലരിലെയുണ്ണിയെ
എന്നകതാരിലെ ചൈതന്യപ്പൊരുളിനെ
സുപ്തമനസ്സിൻ ബോധാതീത തലത്തിൽ കാൺകെ
എൻ പദമലർതൊടും അലമകളുടെ വള
ഒന്നു കിലുങ്ങുന്നു....
അതു കേൾപ്പൂ....
നിത്യതതന്നുടെ സർപ്പത്തൊട്ടിലിൽ
നിത്യതതന്നുടെ യമൃതവുമുണ്ട്
നിത്യാനന്ദവപുസ്സായ്, നിത്യം
നീണ്ടുനിവർന്നു മയങ്ങും എന്നെ-
ത്തഴുകിയുണർത്താൻ
പാലാഴിത്തിരയമ്മ രചിയ്ക്കും താരാട്ടായി!
ഞാനും ഒരൂർജ്ജപ്പാൽക്കടലായിട്ടിളകുന്നു.
കാമം നീങ്ങി സ്സാമമുണർന്ന
ശ്യാമളവക്ഷസ്സിൽ വീഴുന്നു
കാമിനിയേന്തിയ ഹാരം
സുപ്തമനസ്സിൻ ബോധാതീത തലത്തിൽ
എപ്പൊഴുമൊരു ചൈതന്യം മാത്രം
ഒരു ചൈതന്യപ്പാൽക്കടൽ മാത്രം
പാൽക്കടലിളകും നാദബ്രഹ്മം മാത്രം....
ഓം....

## 9. ആലിലക്കൃഷ്ണൻ

കയ്യെത്തിപ്പിടിയ്ക്കാവും ദൂരത്തുനിൽപ്പൂ, നിത്യ-
നിർമ്മലൻ വിവസ്വാന്റെ കുങ്കുമബിംബം ദിവ്യം
കിരണമൊതുക്കിയാസ്സത്യത്തിൻ മുഖമെന്റെ
നെറുകിൽ വിതറുന്നു സ്നേഹചുംബനമെന്നും
സവിതുർവരേണ്യത്തിൻ ഭർഗ്ഗതേജസ്സാലെന്നെ
സദയം പ്രചോദിപ്പിക്കുന്നു സന്ധ്യകൾ തോറും
വിടരും പുലരികളോരോന്നും നവജാത
വിടപീസുമമൊന്നു വിടർത്തീടുന്നു ഹൃത്തിൽ
ഒരു മൌനമായ് സൌഗന്ധക്കുളിർ കാററിൻ മാറിൽ
ഒഴുകീടുന്നു നിത്യകൈശോർമാമെൻ മനം
ചുളുകിച്ചുരുങ്ങിയ തൊലി തന്നുള്ളിൽക്കർമ്മ-
ബലിയാൽ ക്ലേശത്തഴമ്പുയരും ലലാടത്തിൽ
ശാസ്ത്ര സത്യത്തെത്തേടിയുഴറും മസ്തിഷ്ക്കത്തിൽ
ദു:ഖത്തിൻ മൂടൽമഞ്ഞു കിനിയും ഹൃദന്തത്തിൽ
ആയിരം വാഴപ്പോളയ്ക്കുള്ളിൽ ഞാൻ സൂക്ഷിയ്ക്കുമീ
ആലിലക്കൃഷ്ണൻ സാന്ദ്രാനന്ദാവബോധം നൽകെ
കാലമാം ഗരുഡന്റെ ചിറകിൻ താളത്തിൽ നി-
ന്നൂറിയ മധുകണം പുല്ലിലും തുടിയ്ക്കുന്നു
നിത്യതതീർക്കുന്നൊരീ യമൃതത്ത്വത്തിൽ ഞാനാം
വൃദ്ധനും ശിശുവായിക്കാൽവിരൽ നുകരുന്നു

## 10. താമ്രപർണ്ണി

പാതിയടഞ്ഞ മിഴിയിൽക്കരുണാർദ്ര-
ഭാവമോടന്തിവിളക്കൊളിയിൽ
ദേവിയെക്കൂപ്പുന്നു തൂങ്ങിയ കാതുമായ്
ബ്രാഹ്മണിയമ്മ സ്മൃതിയിലെങ്ങോ!
ഒരു പാതി നൂററാണ്ടുമുമ്പു ഞാൻ കണ്ടതാ-
ണവരെയെൻ ഗ്രാമദേവാലയത്തിൽ

നിന്തുരുവടി' യെ സ്തുതിക്കുന്ന ശീലുകൾ
ചുണ്ടിൽ വിരിയുന്ന സന്ധ്യയൊന്നിൽ!
തൂങ്ങിയ കാതിലെത്തോടകളാടുന്നു
സൂര്യചന്ദ്രന്മാർ വണങ്ങിടുന്നു
പടിപാടിപ്പടിപാടിത്തിരുവാചകം കൊണ്ടു
തിരുമുറതീർത്തവർ തന്റെ വംശം
ചിതൽതിന്ന ദേവാലയത്തിലെ "ത്തേവാര"-
1. മുതൽകണ്ട "നമ്പിയാണ്ടാ" ന്റെ രക്തം
സിരകളിലോടുന്ന ഭക്തിരാഗങ്ങളാൽ
വാരങ്ങൾ പാടിയ തൃച്ചരിതം;
പതിയെജ്ജപിക്കുന്ന പതികങ്ങളിൽ കേൾക്കു-
മൊരു തീക്ഷ്ണമാകു മകവിളിയും
ക്ഷമയുള്ള കാത്തിരിപ്പൊരുയുഗം നീളവെ
"വരുമവൻ" പ്രത്യാശതൻ കിരണം
മലരടിതന്നിലണഞ്ഞോർകൾ കൂട്ടമായ്
പടവീടണയുന്ന ദിവ്യനൃത്തം
2. പൂജ കഴിയവെ "യോതുവർ" ഭാഷയിൽ
പാടും സ്ഥലത്തെപ്പതികഗാനം
ഉത്സവമൂർത്തിയെഴുന്നുള്ളി നിൽക്കവെ
മത്സരിച്ചെത്തുന്ന സംഘഗാനം
വൃത്തം വിരുത്തമായ് പാടുന്ന നേരത്തു
ഹൃത്തിലുണരുന്ന ഭക്തിഭാവം
ചെമ്പാവുനെല്ലിളം കാററത്തുലഞ്ഞപോൽ
3. "വെൺപാ" വിലൂറുന്ന കാവ്യഭംഗി
അശയുന്ന വാക്കിൽ ഇശയായ് നിറയുന്ന
4. 'നേരും നിറ' യുമേ ചീരുതിർപ്പൂ
പ്രകൃതിയിലാകെ ശ്ലതരുദ്ര ഗീതമായ്
സുകൃതമായ് ക്കിനിയുന്ന ദിവ്യരൂപം
ഒരു കാതിൽ ക്കുണ്ഡലം, മറുകാതിൽത്തോടയും
ഉലയുന്ന ചിത് സഭാനന്ദനൃത്തം
ഹൃദയത്തിലൊരു നീരൊഴുക്കായി സ്ഥാവര-

ഭരണിയായയാനന്ദ മധു നിറയെ
ഒരു പാതിയധരത്തിൽ വേദമന്ത്രം പാതി-
യധരം പൊഴിയ്ക്കുന്ന മന്ദഹാസം
ഒരു പാതിക്കൊന്നപ്പൂ ചൂടിയ ചെഞ്ചിട
ഒരു പാതിപിന്നിയ മൃദുലകേശം
പവിഴമലപോലുയർന്ന തോളിൽ വീണ
ജടമുടിച്ചുരുളുകൾ തീ കണക്കെ
കടലിലെ ശ്ശിഖരമെഴും മണിപ്പുററുപോൽ
പടമെടുത്താടുന്ന നീലനാഗം
ജടയിലെയിരുളിൽ ചുരുണ്ടിരിയ്ക്കുന്നൊരു
ചെറുമിന്നൽക്കീറുപോൽ സ്വർഗ്ഗ ഗംഗ
ചെമ്പവിഴം പോൽചുവന്ന മിഴിയ്ക്കുമേൽ
അമ്പിളിത്തൂവെള്ള മുല്ലമാല
കയ്യിലെടുത്ത കപാലവെള്ളിശ്ശംഖു
മെയ്യിൽ വെൺ പൂണൂൽ രജതമേഘം
വേനൽ വെയിൽപോലെ കായുന്ന മേനിയിൽ
ചാരമായീടുന്നു പൂനിലാവും
5 കാമകോട്ടങ്ങളിൽ കൽത്തളിയിൽ ഭൂമി-
ദേവിയുരുളും ചുററമ്പലത്തിൽ
പുത്തനായെന്നുമേ നിൽക്കും പുരാതന-
മച്ചിലിരുൾ മഷിക്കണ്ണെഴുതി
നീലത്തമോദ്വാരമാം കുറുങ്കൺ[6] നീക്കി
നീൾ മിഴിക്കോൺ നീട്ടി താരകങ്ങൾ
സർഗ്ഗം തുടങ്ങീല, രാപ്പകലെണ്ണുവാൻ
സത്തുക്കളി, ല്ലതിൻ മുമ്പു തന്നെ
ചൈതന്യധാരയായ്  കൊടുകൊട്ടി' യാടിയ
തീയോന്റെ, ധീയോന്റെ യാദിരൂപം
പിന്നെ ത്രിമൂർത്തമായ്, ഷഡ്ദർശനനായി
മുപ്പത്തിമുക്കോടി രൂപമായി
ഏഴുപ്രപഞ്ചം വിഴുങ്ങിയവൻ മൂന്നു
ലോകവും കാലടി കൊണ്ടളന്നു

ആലിലതന്നിലൊഴുകി, വയസ്സനാം
കാളപ്പുറത്തേറിയൂരുതെണ്ടി
ഓരോ മലരിലും വർണ്ണവും രാഗവും
ഗന്ധവുമായി ത്രസിച്ചു നിന്നു
അശ്വത്ഥമൂലത്തിലേതോ സുഗന്ധിയാം
വിശ്രാന്തിവാക്കായ് തപസ്സിരുന്നു
ബ്രാഹ്മണിപ്പാട്ടിന്റെ തേവാരഭൂമിയിൽ
സൌമ്യമൊതുങ്ങിയലിഞ്ഞു നിന്നു
എന്നിലും ഗാനമായ്, ബോധമായ്, നിർവൃതീ-
ദിവ്യാനുഭൂതി തരംഗമായി
ഞാനുമലഞ്ഞു സമയമറിയാതെ
താരങ്ങൾ മേയുന്ന മച്ചകത്തിൽ!
മുങ്ങി നീരുന്നു കുളത്തിൽ ത്രിസന്ധ്യകൾ
നെന്മേനി വാകയരച്ചുതേച്ച്
ഇറവെള്ളമലയടിച്ചാർക്കും പ്രളയമായ്
നിറയുന്നു ചേതനയാകമാനം
7. വൃദ്ധാചലത്തിന്നുചുററിലുമാർക്കുന്നു
ക്രുദ്ധരാം പാലാഴിപ്പാൽത്തിരകൾ
വന്നുവിഴുങ്ങുന്നു, ഭൂവിനെ, ദ്യോവിനെ-
യെന്നെ മൂടിക്കൊണ്ടു പാഴ്ത്തിരകൾ
ചാവുമെന്നോർത്തു ഭയക്കവെ രാഗാർദ്ര-
ഗീതമായ്, ചെന്തമിഴ് പാട്ടുശീലായ്
വന്നുനിറയുന്നിതെന്നുള്ളിൽ പെട്ടെന്നു
ബ്രാഹ്മണിപ്പാട്ടിന്റെയീരടികൾ
8. മുടവവും മൊന്തയും ഘോഷിയ്ക്കെയൊരുതിരു-
മുരളിയൂതുന്നൊരാളെന്റെയുള്ളിൽ
എന്നെക്കവർന്നവൻപോകു, മൊരുദിനം
മണ്ണിൽമൃതയായി ഞാൻ ശയിയ്ക്കും
അറിയാമതെങ്കിലും, ഭവസാഗരം തന്നി-
ലൊരുകുറി മുങ്ങിനിവർന്നെണീയ്ക്കെ
ഓരോയുഗപ്രളയത്തിലും, പൂക്കുന്നു

ഓരായിരം കൊന്ന മാനസത്തിൽ
ജനിമൃതിയൊക്കെയും തീർത്ഥമായ് മാററുന്നു
ബ്രാഹ്മണിപ്പാട്ടിന്റെ താമ്രപർണ്ണി-

1. ചിദംബരത്തെരഹസ്യഅറയിൽ നിന്ന് തേവാരപ്പാട്ടു' കണ്ടെടുത്ത് ക്രോഡീകരിച്ചത് നമ്പിയാണ്ടാൻ നമ്പി.
2. ഓതുവർ (തേവാരപ്പാട്ടുകാർ) പാടുന്ന സ്ഥലപുരാണം
3. വെൺപാ - വൃത്തനിബദ്ധമായ നാലുവരി ശ്ലോകം.
4. നേരും നെറിയും (ഗുരുവും ലഘുവും) ചേർന്ന പദം "ചീര്" അഥവാ ശ്രീ. മലയാളികൾ നേരും നെറിയും, ശ്രീ എന്ന് ഉപയോഗിക്കുന്നത് തമിഴിന്റെ തദ്ഭവമാണ്.
5. ക്ഷേത്രത്തിൽ ഭഗവതിയ്ക്കായി നീക്കിവെച്ച പദം കാമക്കോട്ടം. സൌരയൂഥത്തിൽ ഭൂമിദേവി മുതലായ ഗ്രഹങ്ങൾക്കു നീക്കിവെച്ച കക്ഷ്യ
6. കുറുങ്കണ്ണ് - ചെറിയ ജാലകം
7. വൃദ്ധാചലം- പ്രളയകാലത്ത് ഉയർന്നു നിന്ന ഒരേ ഒരു ബിന്ദു
8. മുടവവും മൊന്തയും - മൃദംഗവും ഘടവും

## 11. യജ്ഞബലി

നിൻ കൃഷ്ണപക്ഷ രഥത്തിലിന്നെൻ കവ്യ-
മുണ്ണുവാനെത്തു ചിരഞ്ജീവിയാം പ്രഭോ
തെക്കിന്റെ തെക്കിനിമുററത്തു പൂക്കുന്ന
സ്വർഗ്ഗങ്ങൾ ലാളിയ്ക്കുമീ ദേവദാരു മേൽ-
കീഴ്മേൽ മറിഞ്ഞു തപം ചെയ്തിടും പിതൃ-
ലോകത്തിനിത്തിരിവെട്ടം പകരുവാൻ
എള്ളെണ്ണ പാർന്നു കൊളുത്തട്ടെ, സന്തതി-
യെന്നും തളിർക്കുവാനായിച്ചെരാതുകൾ
നീളെ ദീപസ്തംഭമായിച്ചെറുപൂള
നീട്ടി നിൽക്കുന്നു വെളുത്ത മലരുകൾ
ഏതു കറുകത്തലപ്പിലും കാണുന്നു
പാവനമാം സ്മൃതി തൻ മധുരത്തരി

വ്യാഘ്രപാദന്മാർ പുലിപ്പാണികൊട്ടീട്ടു
ശീഘ്രം ക്ഷണിയ്ക്കുന്നു കാകപൂർവ്വീകരെ
ഏതിതിഹാസച്ചുരുളിലും കാണുന്നു
ധീമനാം ഭീഷ്മനെ, ആദിപിതാവിനെ
മണ്ണും കിരീടവും വിട്ടുമിന്നാടിന്റെ
മംഗളത്തിന്നായ് പ്രയത്നിച്ച താതനെ
കൃഷ്ണ സുദർശനം കണ്ടു കൈകൂപ്പിയ
സ്വർഗ്ഗംഗ നൽകിയോരെൻ പ്രിയനാടിനെ
കാണുവാൻ തെക്കിന്റെ കോണിലുദിയ്ക്കുന്നു
*കാകൻ, പറക്കുന്നമൃതു ലഭിയ്ക്കുവാൻ-
ഇക്കവ്യ കാവ്യാമൃതങ്ങളിലൂറുന്നു
ദിക്കാകെമുക്കും അമൃതിന്റെ ധാരകൾ
ഹേ, വനമാലീ, വരൂ, നിൻ ഗരുഡനാ-
ലാവഹിച്ചീമൺകുടം ഗ്രഹിയ്ക്കൂ, വിഭോ-
നിൻ കൃഷ്ണപക്ഷങ്ങൾ വീശുന്ന കാറേറൽക്കെ
എൻ കാവ്യസോമം പകരട്ടെ ചിത്സുഖം
ഹവ്യസുഗന്ധം പരക്കട്ടെ വർഷങ്ങൾ
പെയ്തു സമ്പൂർണ്ണമാമിപ്പിതൃഭൂമിയിൽ

* കാകൻ - CORVUS എന്ന നക്ഷത്ര സമൂഹം. ഗ്രീക്കുഭാഷയിൽ കോർവസ് പറക്കുന്ന കാക്ക. ഭാരതത്തിൽ പിതൃക്കൾ പിണ്ഡം സ്വീകരിയ്ക്കാൻ നീട്ടിയ "ഹസ്തം" എന്ന അത്തം നക്ഷത്ര സമൂഹം. കാക്കച്ചിറകേന്തിയാണ് പിതൃക്കൾ വരിക എന്നാണ് വിശ്വാസം.

## 12. മനുഷ്യായുസ്സ്

പാലുണ്ടടുപ്പത്ത്, തേയ്ക്കാൻ ഷർട്ടും
സാരിയുമുണ്ടു കിടപ്പൂ
സാമ്പാറു വെയ്ക്കണം, പിന്നെ, ലഞ്ചു
ബോക്സും നിറച്ചുവെയ്ക്കേണം
കുട്ടനെഴുത്തു പരീക്ഷ, പെന്നി-
ലിററു മഷി നിറയ്ക്കേണം
പത്രമോ? പിന്നെ വായിയ്ക്കാം, വാർത്ത-
യൊന്നുമുണ്ടാവില്ല, പോട്ടെ.
വാഷിങ്ങ് യന്ത്രത്തിലല്ലേ, വസ്ത്ര-
മാകെ ക്കുതിർന്നു കിടപ്പൂ
ഒമ്പതിനെത്തണം, പിള്ളേർക്കിന്നു
ഫൈനലെക്സാമിൻ തിരക്ക്
സ്ക്കില്ല' സിസ്റ്റന്റിന്റെ ജോലി
പിന്നെയല്ലറ, ചില്ലറ വേറെ
സാരിയുടുക്കാനുമില്ലാ, നേരം പോയി
ബസ്സിപ്പോൾ വരുമേ...
നൂറുകൂട്ടം പണിയുണ്ടേ എന്റെ
വീട്ടി, ലോഫീസിലുമായി....
എന്നാലു, മെന്തിനെന്നില്ലാതൊന്നു
കണ്ണു ചെല്ലുന്നൂ നഭസ്സിൽ
സൂര്യന്റെ പിഞ്ഞാണമാരേ ഇത്ര
ചോന്ന തേൻ കൊണ്ടു നിറച്ചു?
മുററത്തു തൂവിയതെല്ലാം മേഘ-
ത്തുണ്ടു കൊണ്ടാരേ തുടച്ചു?
ദൂരെ നീലക്കല്ലുകൂട്ടി മൂന്ന-
ടുപ്പു കല്ലാരെയുയർത്തി?
വെയ്ലൂതി വെയ്ലൂതിയാരേ
ഇത്ര ചൂടടുപ്പൊന്നു കൊളുത്തി?
ജാലകപ്പാളിയിലൂടെ

വെയിൽക്കോണകമാരുണക്കുന്നു?
സന്ധ്യയ്ക്കു വെൺകളി മുററത്താരേ
ചില്ലുകളിത്ര നിരത്തി?
കുട്ടൻ കളിയ്ക്കും പളുങ്കിൻ ഗോട്ടി-
യെത്ര ചിതറിക്കിടപ്പൂ!
അഞ്ചു പൂ കൊണ്ടൊരു കുട്ടി, കളി-
വില്ലൊന്നടിച്ചു പാടുന്നു
മൂന്നെണ്ണമായ് വരിവെച്ചു മുന്നി-
ലാതിരാമൂക്കുത്തി ചാർത്തി
ആരു വരച്ചു മൃഗത്തിൻ ശിര-
സ്സീക്കളി മുററത്തെ മണ്ണിൽ?
കാക്കയും, സിംഹവും ആടും, ഹംസ-
മശ്വവും വന്നു നിരന്നു
ഇപ്പെരും കാൻവാസുകാരൻ കുട്ടി
ചിത്രപ്പണിയിൽ മിടുക്കൻ
ചന്ദ്രസോമം പിഴിഞ്ഞാരേ, ഭൂമി-
പ്പെണ്ണിന്റെ കയ്യിൽക്കൊടുത്തു?
പച്ചിലക്കുമ്പിളിലെല്ലാം അവൾ
മൊത്തിയെടുത്തു നിറച്ചു
ഇത്തിരി മോഷ്ടിച്ചു വെച്ചു, എന്റെ
കുട്ടിക്കരഞ്ഞ്ജവും സോമം
പച്ചച്ച പാവാട ചിക്കും കാററ്
തട്ടിയതൊക്കെയും തൂത്തു
ഭൂമിയിൽ മാനത്തും സോമം
എന്റെയുള്ളിലുമിത്തിരിസ്സാമം
വില്ലടിച്ചാൻ പാട്ടുപാടി ഞങ്ങ-
ളൊന്നായ് തിമർക്കുന്ന മേളം
ഈ മുഹൂർത്തത്തിന്റെ പേരാ 'ണായു'-
സ്സോർമ്മിപ്പു ഞാനും സഹർഷം!!

## 13. നൂൽനൂൽപ്പ്

ഒന്ന്

ആറുളളതുക്കളെ പ്പന്ത്രണ്ടുരാശിക-
ളാടുന്ന വൃത്തചക്രത്തിൽ
ആറരമാക്കീട്ടു ചർക്ക തിരിയ്ക്കുന്ന-
താരോ ദിനംദിനം വാനിൽ!
വെള്ള നൂലാലേ പകലുകൾ നൂൽക്കുന്നു
വെണ്ണിലാപ്പട്ടു നെയ്യുന്നു
രാത്രികൾ കാരിരുൾ നൂലിനാൽ നെയ്യുന്നു
കൃഷ്ണപക്ഷ ക്കരിം കംമ്പ്ളി
സന്ധ്യ, യിരുട്ടും വെളിച്ചവും ചേർത്തിട്ടു
വർണ്ണപ്പൂണൂലു പിരിപ്പൂ
ചുഴലുന്ന സന്ധ്യകൾ മഞ്ഞൾ പുരട്ടിയ
പുതുചക്രവാള ച്ചരടിൽ
ചെറുതാലി യായിട്ടണിയുവാനാതിരാ-
ത്തിരുതാരമരുളും സുവർണ്ണം
ഇന്ദ്രധനുസ്സിന്നിളം പട്ടിൽ ഭൂമിയെ
വേളിക്കസവുടുപ്പിയ്ക്കാൻ
സൂര്യചന്ദ്രന്മാർ ഒരുക്കുമീ ച്ചർക്കയിൽ
നൂലിത്ര യാരു നൂൽക്കുന്നു!
ഇന്നി, ന്നലെ, നാളെ യററമില്ലാഞ്ഞൊരീ
-പ്പൊൻ നൂലിഴയുന്നതെങ്ങോ!!

രണ്ട്

ചക്രവാളാന്തരച്ചർക്ക തിരിയുന്ന
സർഗ്ഗ സംഗീതം ശ്രവിയ്ക്കേ,
ചിന്തതൻ നൂലു നൂൽക്കുന്നു മനുഷ്യന്റെ
അന്തരംഗത്തിലെ ച്ചർക്ക
നന്മയും തിന്മയും വെണ്മയായ് ശ്യാമമായ്
മോഹങ്ങൾ വർണ്ണനൂലായി
സംസാര ചക്രം തിരിയ്ക്കുന്നു മാനവൻ
സംസ്യതിക്കൽ പ്പടവേറാൻ

ഇക്കടും കായൽനീരൊക്കെ വററിയ്ക്കുന്നു
ബോധചക്രത്തിൽ കറക്കം,
ധർമ്മ പ്രവർത്തന ഗൂഢാർത്ഥ ധാന്യങ്ങ-
ളോർമ്മയിലൊക്കെ മുളയ്ക്കാൻ
*നൂലിന്റെ പാതയിൽ ജന്മാന്തരങ്ങളെ
കേറിക്കടക്കുന്നു മർത്ത്യൻ
ശ്രാന്തി വിശ്രാന്തിപുണർന്ന നിർവ്വാണങ്ങൾ
പൂത്തു നിൽക്കുന്നൂ വഴിയിൽ-

മൂന്ന്

പിന്നെയും ചർക്കയെ ച്ഛിഹ്നമാക്കിക്കൊണ്ടു
മണ്ണിലിറങ്ങുന്നു മർത്ത്യൻ
പല്ലുകളില്ലാത്ത വായിലഹിംസതൻ
ദിവ്യസന്ദേശവുമായി
എത്ര നൂൽനൂൽക്കിലും മർത്ത്യന്നുടുതുണി-
യ്ക്കൊററ മുണ്ടല്ലയോ വേണ്ടൂ?
അത്ര വിശാലമിപ്പാരിലവന്നാറ-
ടിയ്ക്കു മണ്ണല്ലയോ വേണ്ടൂ?
സ്നേഹക്കസവുള്ളിൽ നൂൽപ്പോർക്കുവേണമോ
മോഹങ്ങൾതൻ വർണ്ണവസ്ത്രം?
ആ ശാന്തസുസ്മിതം, ആ മധുരസ്വരം
ആ ധീര ഗംഭീരനോട്ടം
സൂര്യനൊടുങ്ങാത്ത സാമ്രാജ്യപാലരും
മാനിയ്ക്കു മാദർശ ശുദ്ധി
ബ്രഹ്മചര്യം നോററ പ്രേമാർദ്രജീവന്റെ
ചിന്ത നൂറെറത്ര വെൺനൂൽകൾ?
ആപ്പഴം പാട്ടിന്റെ നൂലു പിരിയ്ക്കവെ
ആർദ്രമാകുന്നുവോ ചിത്തം
തിന്മതൻ മോഹവർണ്ണങ്ങൾ പടർന്നതാ-
ണെന്നാലു, മെൻ നാട്ടിൻ ചിത്തം?

* നൂൽ - തമിഴിൽ വേദം

നൂലിന്റെ പാത - വേദ മാർഗ്ഗം

## 14. പുണ്യജന്മം

കുടുമ, യിത്തിക്കണ്ണിക്കയറാൽ മുറുക്കിയി-
ട്ടടിവേരിലെ വംശക്കൂമ്പിനെത്താലോലിച്ചും
മൂലത്തിൽക്കിനിയുന്ന കാരുണ്യം കൊണ്ടെത്രയോ
പൂവുകൾ വിരിയിച്ചും ജന്മസാഫല്യം നേടി
ബോധിയായ് ത്തണലായി ഭൂമിയിൽ പരന്നിടും
ബോധത്തിൻ സഹസ്രാരപത്മമായ് ഋതുതോറും
വിണ്ണിന്റെ താക്കോലിലക്കുമ്പിളിലേന്തും മര-
മൊന്നായി ജനിച്ചു ഞാനൊരു നാളീ ഭൂമിയിൽ!
ആയിരം ചിലമ്പാറിൻ ശിഞ്ജിതം; കുരുക്കുത്തി
മാധവി പടരുന്നൊരായിരം കാൽമണ്ഡപം
അതിലൂടൊരു കുഴലൂതിക്കൊണ്ടോടും കാററിൻ
സ്വരമാധുരി; നീലവണ്ടിന്റെ താളം കൊട്ടും;
ചുരമാകെയും നൃത്തസദനം; ഒരു നാള-
ച്ചുഴിയിലനങ്ങാതെ, യാകാശഭസ്മം പൂശി
വളരാച്ചന്ദ്രൻ മിന്നും തലയിൽ ക്കരിമേഘ-
ച്ചുരുളാം നാഗങ്ങളെയൊക്കെയും വാരിച്ചൂടി
വിശ്വസാക്ഷിയാം വൃദ്ധാചലത്തിൻ നിറുകയി-
ലശ്വതീ നക്ഷത്രമായ് വന്നുദിച്ചിരുന്നു, ഞാൻ!
പുല്ലായും പുഴുവായും കർമ്മചക്രത്തിന്നഴി-
യെണ്ണിയെണ്ണിയീമർത്ത്യ ജന്മത്തിലെത്തിച്ചേർന്നു
കല്ലിലൂറീടും തേനും മാനസം മുകരുമീ
പുണ്യജന്മത്താൽ ആത്മാവമൃതം നുകരുന്നു.

## 15 കനവല്ല

ഇരവിന്റെ കരിനീലക്കണ്ണുകളിൽ ഞാനി-
ന്നലിവൂറുമൊരു കൃഷ്ണമേനി കണ്ടു
ഗുരുവായൂരിൽ തിരുവുടലിൽ ഞാൻ തുളസിയാൽ
മലർമാല ചാർത്തിയ നവമുഹൂർത്തം
മധുരക്കിനാവിലാക്കമനീയ വിഗ്രഹം
മതിവരുവോളം തഴുകിനിൽക്കെ
'മതിയിനി, നോക്കു, പുറത്തേയ്ക്കെ' ന്നാരെന്റെ
ചെവികളിലീവിധം മന്ത്രിയ്ക്കുന്നു
ഉത്ഥാനവേഗത്തിൽ ജാലകപ്പോളയിൽ
പെട്ടെന്നു കാണുന്നതേതു ലോകം!
മേലേയുയർത്തിയ സർപ്പക്കുടയ്ക്കു കീ-
ഴാരേ തുറന്നു, കരുണ നേത്രം?
മുത്തായ്, സ്യമന്തക രത്നമായ് മാറിലെ-
ച്ചിത്തായി, സത്തായ്, ഗുരു' വുണർന്നു
ഇപ്പെരുമീനെപ്പിടിയ്ക്കാൻ ചുവന്നപായ്
-ക്കപ്പലുമായിട്ടരുണനെത്തി
കാററുതിയൂതിയാ "ജ്യേഷ്ഠ" ബലദേവ
നൂററം തണുപ്പിച്ചുഷസ്സുമെത്തി-
പാലാഴി മെത്തമേൽ യോഗവിലീനമാം
നീലത്തിരുമുകിൽ മേനി കണ്ടു
ഏകാദശിനാളിലുത്ഥാന രൂപനാം
തോഴന്റെ മോഹനമേനി കണ്ടു
കനവല്ല, മായയ, ല്ലിതു കളിവാക്കല്ല,
കഥയല്ല, സത്യവാക്കെന്റെ തോഴീ

## 16 കുബ്ജ

അഗ്നിയായ് ആത്മാനുരാഗം
അതിൽ പത്രം കരിഞ്ഞു ഞാൻ വീണു
ആനന്ദ കോശത്തിലാകെ നിന്റെയാ മുരളീരവം വിങ്ങീ...
എന്മനമാകും യമുനാ തീര-
മംബരമായി ച്ചമഞ്ഞൂ
സുന്ദരമാം കൃഷ്ണമേഘം അതിൽ
നീലക്കടമ്പായ് വളർന്നൂ....
എൻ സത്യകാമന തേങ്ങി, നിന്നിൽ
കുബ്ജ ഞാൻ മോഹിച്ചടങ്ങി-
അഷ്ട വക്രങ്ങൾ നിവർന്നു നിന്റെ
സ്പർശമെൻ മേനിയെ നീററി
മാനസപ്പൊയ്കയിൽ നീയാംനീല-
ത്താമരപ്പൂവു വിടർന്നു
താമരപ്പൂവിന്റെയുള്ളിൽ പീത-
കേസരം പട്ടു വിരിച്ചു
വർണ്ണപരാഗം പടർന്നു, ഒരു
സ്വർണ്ണക്കടലായി ചിത്തം
വാക്കും നിവർത്തിയ്ക്കു മേതോദിക്കിൽ,
നോക്കു, ഞാൻ നീയായിമാറി
അഗ്നിയായ് ആത്മാനുരാഗം അതിൽ
പത്രം മടക്കി നാം വീണു

## 17. നീയെന്ന ഞാൻ

ഏതു കരിനീല മേനിയിൽ ചാർത്തിയ
തൂവെള്ള മുത്തെന്റെ കയ്യിൽ വന്നു!
ഏതു കുടുമയിൽ ച്ചേലിലണിഞ്ഞൊരീ
ഓമൽ മയിൽപ്പീലി ഞാനെടുത്തു!
ഏതു തിരുമെയ്യിലാകെത്തിളങ്ങുമീ
താരകഹാരമലങ്കരിച്ചു!
ഏതു മുളങ്കുഴൽ പാടുന്ന ഗീതമെ-
ന്നാത്മ വിപഞ്ചിയിൽ വന്നുണർന്നു!
ഏതു പീതാംബരപ്പട്ടുലഞ്ഞെൻ സ്വപ്ന-
മാകെയും സ്വർണ്ണക്കടലുണർന്നു!
ഏതു കണങ്കാലിലൂർന്ന ചിലമ്പാറു
പാടീട്ടടിയന്റെ നെഞ്ചിടറി!
ഏതു മധുരസ്മിതചന്ദ്ര വിദ്യയാ-
ലീക്കലാസാരത്തിൻ സത്തറിഞ്ഞു!
ഹേ, സുവർണ്ണാമനഹാരി, ഗിരിധാരി,
നീയിതെല്ലാം, ഞാനു, മെന്നറിഞ്ഞു.

## 18. ആയിരം ഇതളുള്ള താമര

ഏകതാരയായ് 'കണ്ണുനീർത്തുള്ളി' വാർക്കും ചക്ര-
വാളത്തിന്നതീതമാം വിസ്തൃത മാനത്തെങ്ങോ
മേവുന്നുണ്ടാവാം ഗുരു, തൻപദം പതിഞ്ഞൊരീ
ഭൂമിയിൽ പിച്ചപിച്ച വെയ്ക്കുമെന്നെയും നോക്കി
ആയിരം നൂററാണ്ടുകൾക്കപ്പുറത്തെങ്ങോ, രതി-
സാമ്രാജ്യം' വളച്ചിട്ട വേലിക്കെട്ടുകൾ താണ്ടി
'ആർഷ'വിജ്ഞാനത്തിന്റെ അമൃതസുരഭീ, ജ്ഞാ-
നാർദ്ര മാനസയായി ച്ചെന്നെടുത്തതു കാൺകെ
ഈ 'ദൈവഗതി'യുടെ മായിക നിയോഗങ്ങൾ
മേനിയെ പ്പുതു 'പുളകാങ്കുരം' ചാർത്തിയ്ക്കുന്നു
'ലോക'മാം തറവാട്ടിൻ മച്ചിലെ 'പ്പൌരസ്ത്യമാം'
ദീപമായ് വിളങ്ങുവാനിസ്സതി 'സുലോചന'
ഏതനന്തമാം ദീപ്തരാശിതൻ ചിതിച്ചൂട്ടാൽ
ഊതിയൂതിയിട്ടുള്ളിലഗ്നിയെ ജ്വലിപ്പിച്ചൂ!!
'പാവങ്ങളീ' ഭൂമിതൻബന്ധനം പൊട്ടിയ്ക്കാത്തോർ
കേവലമുരുളുന്നൊരമ്പല പ്രാസാദങ്ങൾ
സദ്ച്ചിതിക്ഷേത്രത്തിന്റെ നടയിൽ ച്ചെറുതിരി-
യുജ്ജ്വലിപ്പിയ്ക്കും സാന്ദ്രാനന്ദമേ നമിയ്ക്കുന്നേൻ-
ഒരു സൌവർണ്ണസ്സൌരതാരകം ദൂരെ, ത്തിര-
യൊരുനാളടങ്ങിയ സാഗരം പോലെ മനം
ആയിരമിതളുള്ള താമര വിരിയുന്നു
ആനന്ദസുരഭിലയാമങ്ങൾ കൊഴിയുന്നു.

## 19. ആത്മകഥ

ബ്രഹ്മാണ്ഡത്തോടു പൊട്ടീ രസജലമൊഴുകീ
നീർക്കുത്തിൽ നീന്തി ഞാനും
വന്നേറീ വീണ്ടുമിപ്പോൾ കുന്നത്തൂർക്കുന്നിൽ
സൌവർണ്ണയായി

പുന്നപ്പൂങ്കാവിൽ നൽപ്പാട്ടൊന്നു മൂളീട്ടിരിയ്ക്കെ
മുന്നെപ്പോൽ മൂത്ത കുന്നിൽ കൊന്ന ചൂടുന്ന കണ്ണൻ
തന്നല്ലോ ബ്രഹ്മസൌഖ്യം
ശ്രീതാവും ലാസ്യനൃത്തം ഗോലോകം രാസലോലം
പാടുന്നൂ വീരജാവിൻ സപ്തസിന്ധുക്കൾ സാമം
ലീലാപുഷ്പം പൊഴിച്ചു ധാരയായ് രാധ; പ്രേമ-
ക്കോലിന്മേൽ രാഗമാല്യം കോർക്കുന്നൂ കൃഷ്ണചിത്തം-
പോയനാൾ വരും, വരും നാളിനെപ്പെറും
ദിനപ്പൂവിതൾ കുമിഞ്ഞോരോജന്മമായ് യുഗമാവും
നീളുമീമാല്യം കാലരഹിതം, കൊരുക്കുമീ
മാനവഹൃദയത്തിൽ നിറവൂ രാഗോന്മാദം
ശതമായ് സഹസ്രമായ് വർദ്ധിക്കും ദിന ഗോക്കൾ
സതതം കാതോർക്കുന്ന തൊരു പാട്ടിനുമാത്രം
സത്യമായ് ശിവമായിസ്സുന്ദരമായി ക്കാണു-
മത്തിരു മുരളിയിൽ ഞാനുമിന്നതേ രാഗം
അർദ്ധമായ് പരാർദ്ധമായ് വളരും ഗോപാലന്മാർ
നിത്യവും കോർക്കുന്നതു തുളസീദളം മാത്രം
താരകൌസ്തുഭം മിന്നും നീല വക്ഷസ്സിൽച്ചായാൻ
ആ മുഗ്ദ്ധമാല്യത്തിലെ മലരായ്, ഇന്നീരാധ!!
വിരജാ രാഗം ഞാനേ
രാധികാമലർ ഞാനേ
ഒഴുകും രാസോന്മാദകണവും ഞാനേകണ്ണാ
വിലയം പ്രാപിയ്ക്കുന്ന നീലവക്ഷസ്സും ഞാൻ
മലരും പ്രപഞ്ചങ്ങളോരോന്നും ഞാനേ കണ്ണാ
ശ്യാമസാനുവിൽ ഒരു വംശിയിൽ നിറയുന്ന
ശ്യാമള ചിദാകാശമേഘമല്ലാറും ഞാനേ
അറിവിന്നതീതമാം അറിവും ഞാനേ, "നീ" യെ-
ന്നറിയാ തായോരെന്റെ ബോധവും നീയേ കണ്ണാ-

## 20. കൃഷ്ണ ചതുർഭദ്രം

### (നാങ്ക് കണ്ണൻ പാടൽകൾ)

### ഒന്ന് : ആവണിപ്പാടൽ

വിണ്ണുലകിൻ കണ്ണേ സുരമണിയേ
ആരിയ വാമനച്ചിരുപദമേ
ആവണിയിൽ ഉൻതിരുപിറപ്പ്...
പുതുവാനിലൈയിൽ ഉൻ
സദിർ ചിറൈപ്പ്...
കാലൈയിൽ രാഗം സാവേരി
വെയ്യിൽ ഏറവേ വാരാളീ കാവേരീ
മാലൈയിലേ..അന്തിമാലൈയിലേ
മൂവന്തിമാലൈയിലേ മധുമോഹനങ്കൾ
മുപ്പദമായ് വാനളന്തരുൾ വായേ
നാങ്കപ്പുറം മനതിനിൽവൈപ്പായേ
ഉൻ നാഗദ്ധ്വനിതാനേ പാതാളം....
മണ്ണുലകിൻ കണ്ണാ കരുമണിയേ
ആരിയ മാനസത്തിരുമണിയേ
രോഹിണിയിൽ ഉൻ മറുപിറപ്പു
മുനി മാനസത്തിൽ ഉൻ കതിർനിറൈപ്പ്...
ഒരു പദം ഇരുപദം മുപ്പദവും
പദം പാടും മനമിതിൽ
പതിത്തിടുവായ്
ഒരു പോതും ഉനൈയല്ലാൽ നിനൈവില്ലൈ
ഇന്തചിരുജന്മ മലർ ഉന്തൻ
രാഗമല്ലവാ...
അതിൻ ഉയിർ ഗീതം ഉൻ പദത്തിൻ
താളമല്ലവാ.....
കണ്ണാ താളമല്ലവാ....

**രണ്ട് : മധുരലയം**

രാധാ മാധവകതൈപോലെ
മീരേ ശ്യാമനിൻ ശ്രുതിപോലെ
കോതൈ കോവലലയം പോലെ
അന്ത ആണ്ടാൾ രങ്കനിൻ മധുരലയം
അക്കമാതേവിയിൻ മനതാളും
ചന്നമല്ലികാർജ്ജുന ശിവം പോലെ
തിയാകരാജരിൻ രാമലയം
അന്തസൂര ദാസരിൻ കൃഷ്ണലയം...
എങ്കും നിറൈന്തവൻ പരം പൊരുളേ
ആദിയും അന്തമും അററവനേ....
ഇന്ത സുവർണ്ണ മലരിതളിൽ
നീ ഗുരുവായൂരപ്പ സുകൃതലയം
ഇന്ത ആണ്ടാൾ രങ്ക നിൻ മധുരലയം...

**മൂന്ന് : ചരണം**

തരണം ശരണം കൃഷ്ണാ
വരണം സുവർണ വരുണാ
ചരണം പാടി ചരണം പണിയും
ചാരണനാരീമുന്നിൽ നീ...
വരണം തരണം ശരണം കൃഷ്ണാ...
മരണം വന്തു വിളിത്താൽ
ഉൻ ചരണം വേണും കണ്ണിൽ
അണിമലർ പീലിക്കണ്ണിൻ തിരു-
മണവും കനിവും വേണും കൃഷ്ണാ....
ഭവരണഭൂവിൽ എന്റും
ഉൻതാരണമന്തിരം വേണും
സുരസൌവർണ്ണക്കുരലാൽ
ഒരു പ്രണവക്കടലും വേണും കൃഷ്ണാ...
വർണ്ണം കീർത്തനമാക്കി

എൻ മന്റം കോവിലുമാക്കീ അതിൽ
ഉൻ ജ്യോതി ച്ചരണം വൈത്തായ്
അത് പൂരണ കൃഷ്ണ സുവർണ്ണം കൃഷ്ണാ....

നാല് : കുബ്ജയിൻ സാധകം

കാതലിൻ എരിതീക്കാനകത്തിൽ
സാധകം ചെയ്വായ് മനമേനീ
ഇറക്കൈ ഇരണ്ടും കരിന്താലും
പറക്കും ഉയിരിൻ ഗാനരസം
ഇരക്കം കാട്ടും മണിവണ്ണൻ
മധുമയക്കം ഏകും കുരൽമന്നൻ
പുതു വൃന്ദാവനചന്ദ്രികയിൽ
സദിരാടും യമുനാ മണലിൽ.....(കാതലിൻ)
മാരിക്കാറിൻ ഒളിമെയ്യിൽ
നിറപീലിപ്പൂവിൻ ചിരികണ്ണിൽ
മുരളീഗാനം ഇശൈയിശൈയായ്
അശൈയും വെൺപാവിരുകാതിൽ.... (കാതലിൻ)
അയ്യൻ തിരുവടി പണിന്തേനാം
അയ്യെ ഉയിർമഴൈ പൊഴിന്തേനാം
ഇപ്പൊയ്യാം വാഴ്വിൻ മൺകുടമും
അമ്മെയ്യാം മറൈയിൽ മറന്തേനാം (കാതലിൻ)

## 21. സ്വരിതം

സമപ.... സമപ.... സ്വരിതരസം
ഗനി ....ഗനി....നിഗമം സമുദാത്തം
രിധ രിധ രിധ...ധരി.... ഗിരിധാരീ
നിൻ അനുദാത്തത്തിൻ സാമരസം
ഓ അഗ്നിമീളേ പുരോഹിതം
യജ്ഞസ്യദേവമൃത്വിജം....
ഹോതാരം രത്ന ധാതമം....

*മുത്തീ യിവിടെ ജ്വലിപ്പിയ്ക്കാൻ
മുത്തായ് മാനസചിപ്പിയിതിൽ
സത്തേ യുണരൂ, ഹൃത്തഖിലം
സ്വത്തായ് നിൻ പദ പത്മഹൃതം....
മുഗ്ദ്ധം ഹൃദയം രാഗമയം
ദഗ്ദ്ധം പാപം നീയഭയം
ദുഗ്ദ്ധം നീയാം തേനമൃതം,
ബദ്ധം ഞാൻ നിൻ കാൽത്തളിരിൽ....
സദസ്രമീ സ്വരസൌവർണ്ണം
മുദ്രിതമാം പുല്ലാങ്കുഴലിൽ
ആർദ്രകൾ ഗോപീഗോപാലർ
സാർദ്രം സോമപർ, സ്വരിതങ്ങൾ ....
സമപ....സമപ....സ്വരിതരസം....

* മുത്തീ – മൂന്ന് അഗ്നികൾ, ഇഛാജ്ഞാനക്രിയാ ശക്തികൾ – മുത്തി (വൃദ്ധ) എന്ന് ആദിപരാശക്തിയെ വിളിക്കുന്നു.

## 22. സമസപ്തകം

ഹരനേ സാമപ്രിയനേ
ഖരഹരപ്രിയ ഭൈരവി വരവായി
സമസപ്തകകൾ വരവായി നിൻ
സ്വരസപ്തകകൾ വരവായി
ഒരു സ്വരം പാടവെ ആർച്ചികയായ്
“ആർച്ചിനോഗായന്തി-”
ഇരുസ്വരം പാടവെ ഗാഥികയായ്
“ഗാഥിനോഗായന്തി-”
മൂന്നുസ്വരങ്ങളിൽ സാമികയായ്
“സാമിനോഗായന്തി-”
ആവർത്തനങ്ങളിൽ സപ്തകയായ്....

സരിഗമപധനീ...
നാലു സ്വരങ്ങൾ സ്വരാന്തരമായ്
അഞ്ചിൽ പഞ്ചമം ഔഡവമായ്
ആറു സ്വരങ്ങൾ ഷാഡവമായ്
നിൻഷഡ്ജ വിലാസം തുടരേണം
തെക്കുദ്രുതത്തിൽ ദശവിധയായ്
ഗമകം മൂളും മോഹിനികൾ
ഉത്തരദിക്കിൽ വിളംബിതകൾ
രാഗം താനം പല്ലവികൾ
സ്വരസ്വകമ്പോ ഗമക:
ശ്രോതൃചിത്ത സുഖാവഹ:

## 23. ദ്വാദശ ബ്രഹ്മഗീതികൾ

**ഒന്ന് : അമൃതവർഷിണി**

പദവർണ്ണ സ്വരകല്പ പുഷ്പാഞ്ജലി
മധുമാരി പെയ്യുന്ന ഗരുഡധ്വനി
നവനീത കൃഷ്ണന്റെ സ്മരണാഞ്ജലി
മണ്ണിനുടലാകെ പൂക്കുന്ന പുളകാഞ്ജലി
ധരരാധയണിയുന്ന രാഗോന്മദം
ഇതു ഗിരിധാരി ചാർത്തുന്ന കനകാംബരം
തിരിയിട്ടു വിടരുന്ന താരാങ്കുരം
വാരിവിതറുന്ന അമൃതത്തിൻ നറുതേൻ കണം
ഒരു ചക്രവാകത്തിൻ വിരഹസ്വരം
ഇതുപുതുസൂര്യകാന്തത്തിൻ മഴവിൽ രഥം
വരുണപ്രിയാബാലഹംസാത്മികാ കല്പ-
തരുവിൽ വസന്തത്തിനാദ്യ സ്വരം....
ഇതു വേഗവാഹിനി വാണീമണി
ഇതു ശ്യാമളാംഗി സുധാതന്മയി

മഥുരാപുരേശന്റെ മധുമാലിനി
എന്നിൽ സദിരാടും സൈന്ധവി പരമേശ്വരി....
പദവർണ്ണസ്വരകല്പ പുഷ്പാഞ്ജലി
മധുമാരി പെയ്യുന്ന ഗരുഡധ്വനി
ഗുരുവായൂരപ്പന്നു സ്മരണാഞ്ജലി
എന്റെ യകമാകെ പൂക്കുന്ന പുളകാഞ്ജലി

**രണ്ട് : വൃദ്ധാചലം**

മുതുകുന്നു ഗിരിമേലെ രാമപ്രഭം
താഴെയൊരു പൊന്നു പാലാഴി സാമസ്വരം
ഒരു ത്യാഗരാജന്റെ തിരുനിദ്രയിൽ
ദേവനെഴുന്നള്ളും മംഗളത്തിരുസുസ്വരം-
ജടയാകെ യുലയുന്ന വിദ്യുത്ക്കരം
കണിക്കൊന്ന ചൂടിയ ശിവശീർഷകം
മനതാരിലവിടുത്തെസൌമ്യസ്വരം ഈ
ചെറുജന്മ സംസാരതരണോത്സവം
പുനർവാസുദേവന്റെ തിരുതാരകം
വാനിലൊരു സീതമിഥുനത്തിൻ ആർദ്രാവ്രതം
വിടരുന്ന പത്മത്തിന്നിതളാകെയും
സർഗ്ഗസ്വരരാഗരേണുവിൻ മധുമാധവം

**മൂന്ന് : നാഗനന്ദിനി**

നാഗനന്ദിനീ നാരായണീ
മാരരഞ്ജിനീ ഋഷഭപ്രിയേ
രാഗവർദ്ധിനീ യാഗപ്രിയേ
താനരൂപിണീ ദിവ്യമണീ
സാളഗ്രാമ ജലാർണ്ണവത്തിൽ
ജാലവരാളീ രത്നാംഗീ
നിൻ കനകാംഗനവനീതം
നാമ നാരായണീ കാണേണം

ധവളാംബരി നീ ഗമകത്താൽ
വകുളാ ഭരണം ചാർത്തുമ്പോൾ
മനഭൃംഗത്തിൻ ത്സംകാര-
ധ്വനിയതിൽ ആന്ദോളികയായി
സുചരിത ഗാംഗേയ ഭൂഷണീ
സുമധുര ബിന്ദുമാലിനീ
അമ്മേ ഗൌരീ മനോഹരീ
കാപി നാരായണി ചിന്താമണി...

**നാല് : പൊന്നാനി (നിള)**

പുന്നപ്പൂ ചൂടിയ ശ്രുതിരഞ്ജിനീ
പൊന്നാനയേറിയ ശ്രീരഞ്ജിനീ
പൊന്നാനി നീ നാദനാമക്രിയേ
കണ്ണന്റെ കാംബോജി ശ്രീഭാരതീ
നീലാനദി നീ നീലാംബരി
മായോന്റെ ആനന്ദ മന്ദാകിനി
എൻ നാവിലൂറുന്ന ഹംസധ്വനി
പുന്നാഗവരാളി ശിവരഞ്ജിനി-
സഹ്യന്റെ മാറിലെ ശ്രീരാഗമേ
നാവാ മുകുന്ദന്റെ സാരംഗമേ
തുഞ്ചൻപറമ്പിലെ കീരവാണീ
നെഞ്ചിലാനന്ദഭൈരവി വാഗീശ്വരീ
എൻ നെഞ്ചിലാനന്ദഭൈരവി വാഗീശ്വരീ

**അഞ്ച് : മധുമാധവി**

നാൻ ഒരു മധു മാധവി
മാധവാ ഉൻ മുല്ലപ്പന്തലിൽ
പടരും മധു മാധവി
മധുവാതത്തിൽ ലതമായ് ആടും...
പുലർകാലത്തിൽ ലതയായ് ആടും...
പദമായ് പൂക്കും....മാധവി...

മധു സൂദനാ ഉൻ മുല്ലൈക്കുഴലിൽ
വിടരും നാൻ മദ്ധ്യമാവതി
മധു സിന്ധു ലയ പ്രേമമയക്കം
മനതിൽ നിറയ്ക്കും മാധവീ
ഇരവിൻ മധു കാസയിലെൻ പാടൽ
ഒരു താരാട്ടായ് തഴുകുമാ
പുലരിച്ചെംപൂവിതളിൽ പ്രാണ-
പ്പൊലിവായ് പള്ളിയുണരുമാ നീ....
ഒരു നാൾ പള്ളിയുണരുമാ....
കോതൈമാധവി ആണ്ടാൾ ജടയിൽ
രാധാ മാധവ മധുമാലൈ
സീതൈ മാധവി പിന്നിയ ജടയിൽ
താരകചൂഡാ രാമമണി....

ആറ് : സുവർണ്ണാംഗി

അയിഗിരിതനയേ രാക്കായീ
മദഗിരിദേവഗാന്ധാരീ
ഗിരിധരസോദരി മന്ദാരീ, മലയ-
മാരുതവാഹിനി മാഹുരി
മാധവമനോഹരി നിൻനടയിൽ
ലളിതാപഞ്ചമം ഞാൻ പാടി
കോകിലധ്വനിയാൽ ഹേമവതീ
എൻ മാനസ മലഹരി യായീനീ
നവരസ കന്നട ചിത്രാംബരി
നിൻ നവകല്യാണ വസന്തത്താൽ
ഭാവപ്രിയയായ് കുടജാദ്രി, മുനി-
ജനപാവനി വാഗധീശ്വരീ....
ജ്യോതി സ്വരൂപിണി സുവർണ്ണാംഗി
മേചക കല്യാണി രസികപ്രിയേ
ധീരശങ്കരാഭരണം ചാർത്തിയ
ചാരുകേശിനീ മൂകാംബികേ

ഏഴ് : സൌന്ദര്യലഹരി

കനകാംഗിസരസാംഗി മാതംഗി മേദിനീ-
ധനുപുഷ്പ മൌർവ്വീമയീ.....
ഒരു പത്മസിന്ധുവായടിയന്റെ നെഞ്ചിതിൽ
ഉണരുന്ന ശ്യാമളാംഗീ
നീ നൃത്തമാടുന്ന മനമിതിൽ ചിത്സഭാ-
നീരാജനം ചിന്മയീ
മണിദീപചിന്താമണീ സുധാസിന്ധുവിൽ
ഗീർവ്വാണകാഞ്ചീരവം
ആനന്ദസച്ചിദാനന്ദ പരാനന്ദ-
സാനന്ദ സമ്മോഹനം
ഈ ലാസ്യസൌന്ദര്യലഹരീമധു
ജ്യോതിരാനന്ദ പ്രണവാത്മികേ

എട്ട് : അമൃതസുരഭി (വരുണപ്രിയ)

ഒളിചിന്നി വിരിയുന്ന പത്മം ഒരു
പെരുംപാദപീഠക്കിനാവിൽ
ഗോകർണ്ണ വിമലാംബുതീർത്ഥം, ചാർത്തും
'ഇളവേനൽ' വരിശൈ നിലാവിൽ
വൈശാഖ ശാരദരാത്രി, വിഷ്ണു
വർഷിയ്ക്കുമമൃതാംശു ധാര
'മണിമേഖലാ' ബാലരാധ, വിണ്ണിൽ
വരുണ പ്രിയാ നാഗബന്ധം
ഇളമംഗളാനന്ദ മൂർത്തി
മലയാഴിയല ചൂഴും ധാത്രീ
ദൂർവ്വാദള ശ്യാമറാണീ
പ്രിയദേവന്നു യമുനാ കല്യാണീ
ദ്രുതപദമാടുന്ന ദ്രുപദീ
കൃഷ്ണയൊരു പഞ്ചജനവാണിദേവീ
കമനീയ മക്ഷയപാത്രം അതിൽ
ഇലയായിട്ടൊഴുകുമെൻ ജന്മം

**ഒമ്പത് : ചൌർണ്ണേയമൌക്തികം (അംബാട്ടു കാവിലമ്മ)**

ഹരിവാസരം ശുഭഋതുവാസരം
ഗുരുവായൂരപ്പന്റെ മൃദുമൌക്തികം
അരയന്നപ്പിടയേറി മധുരാംഗിയായ്
ഹരികന്യയെത്തുന്ന ഗുരുവാസരം
സ്വരമേഴും മണിമുത്തുശരഭൂഷയായ്
നിറമേഴും സിന്ദൂര വരശോഭയായ്
കതിരേഴും ചൂഴുന്ന ഗായത്രമായ്
സാരസ്വത ചൂർണ്ണിയൊഴുകുന്ന മധുരസ്വരം......
നിലനാലു ലോകത്തിൻ വൈഡൂര്യമായ്
ഇടനാലുകെട്ടിന്റെ നിറദീപമായ്
പതിന്നാലു ചക്രത്തിൻ തിരിയാണിയായ്
അംബാട്ടമരുന്ന വാണിയെൻ പരദൈവതം
അൻപൂട്ടുമമ്മതൻ സാന്നിദ്ധ്യമായ്
അംബാട്ടു കാവിലെ സൌഭദ്രമായ്
ഭദ്രം, സുഭദ്രം, ബലഭദ്രമായ്
നാലപ്പാട്ടിന്റെ മുത്തായി, ചൌർണ്ണേയമായ്
ഹരിവാസരം ശുഭഋതുവാസരം
ഗുരുവായൂരപ്പന്റെ മൃദുമൌക്തികം
അരയന്നപ്പിടയേറി മധുരാംഗിയായ്
ഹരികന്യയെത്തുന്ന ഗുരുവാസരം

**പത്ത്: നാരയണീയമൌക്തികം (ചന്ദനക്കാവിലമ്മ)**

ഹരിചന്ദനം പുത്ത കവിതാതടം
സ്വരസംഗമം കാത്ത യമുനാതടം
നാവാമണൽ കണ്ട നാരായണം
ഇത് നാരായണീയത്തിൻ വൃന്ദാവനം-
ഇവിടത്തെ മണ്ണിന്റെ തിരുസൌരഭം
എന്റെയുയിർ നാളികാരാഗനാരായണം
* 'ആലത്തി' പുഷ്പിച്ച സാലങ്ങളിൽ

തോഡി പാടുന്ന പൂങ്കാററിൻ മൃദ്യമർമ്മരം
നിൻ കാലിലണിയും ചിലമ്പാറുകൾ
അംബാട്ടുചുംബിച്ച പെരിയാറുകൾ
നീളട്ടെ വംശിയിൽ രാഗോത്സവം, പുന്ന-
പ്പൂഞ്ചോലയാകവെ പുണ്യോത്സവം
ആനന്ദരൂപിണിതമ്പുരാട്ടി, എന്നെ-
യാളുന്ന ഭദ്രേ, ജഗത് വിധാത്രീ,
ഗായത്രി, സാവിത്രി, മുക്തകങ്ങൾ
നിന്റെ ഹാരങ്ങൾ ഞങ്ങൾ,
നിന്നാരാധകർ....

* ആലും അത്തിയും, തമിഴിൽ ആലത്തി എന്നാൽ ആലാപനം

പതിനൊന്ന് : ചൂർണ്ണീ നാമാവലി

ഓം രാമായണ്യൈനമ:
ഓം നാരായണ്യൈനമ:
ഓം ബ്രഹ്മായണ്യൈനമ:
ഓം ദുർഗ്ഗായണ്യൈനമ:
ഓം അഭിമാനിന്യൈനമ:
ഓം കമലായണ്യൈനമ:
ഓം വിന്ദുമാലിന്യൈനമ:
ഓം പുരുഷായണ്യൈനമ:
ഓം കാർത്ത്യായണ്യൈനമ:
ഓം കൃഷ്ണായണ്യൈനമ:
ഓം മൈത്രായണ്യൈനമ:
ഓം ഗാർഗ്ഗായണ്യൈ നമ:
ഓം സുത്രാമണ്യൈ നമ:
ഓം ഭദ്രായണ്യൈ നമ:
ഓം സുബ്രാഹ്മണ്യൈ നമ:
രാമായണി നാരായണി ബ്രഹ്മായനി അംബേ
ശാന്തായനി ദുർഗ്ഗായനി അഭിമാനിനി നമ:

കമലായനി മാലിന്യേ പുരുഷായനി അംബേ
ആത്മായനി കൃഷ്ണായനി വരദായിനി നമ:
കാർത്ത്യായനി മൈത്രായനി ഗാർഗ്ഗ്യായനി അംബേ
ഭദ്രായനി സുബ്രാഹ്മണി സുത്രാമണി നമ:
നാരായണി നാരായണനാമപ്രിയ അംബേ
നാളായണി നാളീകത്തിരുലോചനി നമ:
സൌവർണ്ണിനി സൌപർണ്ണിനീ ചിന്താമണി അംബേ
വരവർണ്ണിനി സ്വരവർണ്ണിനി ചൂർണ്ണി നദീ നമ:

**പന്ത്രണ്ട് : ഷഡ്ചക്രമാതൃകാ ധ്യാനം**

**മാധവി (രാമായനി) :**

മധുമാധവീ ശാന്ത മൃദുരൂപിണീ
പിതൃവാക്യശ്രുതിയായ രാമായനീ
പുരുഉർവ്വശീ വംശമധുമാലിനീ, ഗാല-
വനു മൌനവരമായ പുരുഷോത്തമീ

**അംബാട്ടെ അംബാൾ (ബ്രഹ്മായനി) :**

അംബാട്ടെ അംബാളു പരിപാവനീ
നിത്യമുനികന്യ, കണ്ണന്റെ പ്രിയകാമിനീ
ഭഗവാന്റെ മാറിലെ തുളസീമണി
ഭക്തകവി പാടും ആദിമ ബ്രഹ്മായനീ

**അംബാ (ദുർഗ്ഗായനി) :**

അംബാ വിദ്യാവിനോദിനീ
ധന്യാ മാനിനി ദുർഗ്ഗായനീ
അഭിമാനിനി വരവനദുർഗ്ഗാ
സതി അനസൂയാ നവദുർഗ്ഗാ

**കല്യാണി (കമലായനി) :**

കല്യാണിയെൻ ചിത്തകല്ലോലിനി
ധവളാംബരി കൃഷ്ണകമലായനി
മധുവൂറും വാത്സല്യസുഖരൂപിണി
മുത്തു പൊഴിയുന്ന താരാട്ടിൻ നീലാംബരി

**ബാല (പരമപുരുഷായനി) :**

ബാലാ വിനോദിനി ബാലാമണി
വരലക്ഷ്മീ ദേവി, സരസ്വതി
ആത്മായനി പരമപുരുഷായനി
ലളിതാസ്വരൂപിണി കാർത്ത്യായനി

**പത്മാവതി (കൃഷ്ണായനി) :**

പത്മാവതി അംബാ വരദായിനി
കരുണാകര പ്രേമമണിയമ്മിണീ
പ്രണയാത്മികേ ഭദ്രഹൃദയാത്മികേ
പ്രണതോസ്മി വാണീ, കൃഷ്ണായനി

## 24. അഷ്ടലക്ഷ്മീ വാഗ്ദേവതാ സുവർണ്ണധാരാസ്തവങ്ങൾ

**ഒന്ന് : സർവ്വേശ്വരി (സൌവർണ്ണതീർത്ഥം)**

കപാലവെള്ളി ശ്ശംഖിൽ ഒരു
കൃപാനുറുങ്ങായ് ഉണരൂ
സർവ്വേശ്വരീ ദേവി വാണീ നിന്റെ
തിരുതീർത്ഥ പാത്രമായ് മാററൂ
ഈ തലയോട്ടിൻ ഭിക്ഷാപാത്രം നിന്റെ
കരുണാസുധാരസവർഷം
ഇതിലൊഴുകട്ടെയൊരുനൂറു കല്പം, സർഗ്ഗ-
യമുനാ പ്രവാഹമായ് കണ്ണൻ.
ഈ മധുരാന്നപാത്രം നിറയ്ക്കൂ നിന്റെ
തുളസീ ദളങ്ങളാൽ ദേവീ
വനമാലിയൊരു നൂറുജന്മം ഇതിൻ
മണമാല ചൂടട്ടെ, വാണീ....
ഈ കപാലവെള്ളി ശ്ശംഖിൽ
ഒരു നുള്ളായ്........നുറുങ്ങായ്....

കണമായ് ജ്വലിയ്ക്കൂ
അലയായി, നദിയായി
കടലായ് തുടിയ്ക്കൂ....
ഇതു നിൻ സൌവർണ്ണ തീർത്ഥമായ് മാററൂ
സർവ്വേശ്വരീ ദേവി വാണീ.

**രണ്ട് - കൌലിനി (യോഗസാധന)**

മൂലാധാര മഹീപുഷ്പം
മണിപൂരത്തിലെ ജലപുഷ്പം
സ്വാധിഷ്ഠാന വിശുദ്ധാഗ്നി
കുലപഥമാതേ, നേദിയ്ക്കാം
എന്റെ യനാഹത പുഷ്പത്തിൽ
പാവനമാരുത പൂരിവാസൻ
കച്ഛപിമീട്ടും ആകാശ-
നന്ദിനി നർത്തനമാടേണം - ഒരു
മുരളികയായി ജനിയ്ക്കേണം
ഭ്രൂകുടി വാഴും ദേവീ നീ
ആജ്ഞാപിച്ചാൽ ആരറിയും
പത്മസഹസ്രവിഹാരത്തിൽ
അവനാടും ലീലാനട്ടുവാങ്കം
കുല കുണ്ഡലിനീ സർപ്പിണീ
നാദയോഗ നാരായണീ
അനുദിനമിവളീത്തിരുനടയിൽ
പ്രണവം പ്രണയക്കടലാക്കീ

**മൂന്ന് - വശിനി (ലോപമുദ്ര)**

വേദശാഖിക്കൊമ്പിലാടീ
ഒരു പഞ്ചാശവർണ്ണത്തിൻ വല്ലി
അതിലാകെ സുഗന്ധപുഷ്പങ്ങൾ
പുതു പൂന്തേൻ കുഴമ്പായി ചിത്തം
ഈ മധുവുണ്ണാൻ വരില്ലേ...

"ചിത്തസ്വര" മധുവുണ്ണാൻ വരില്ലേ...
നീലവണ്ടായി ഭ്രാമരദേവീ...
രീങ്കാരമോങ്കാരമാക്കി
നാദശംഖം മുഴക്കുന്ന ദേവീ...
ശ്രീങ്കാര ഹ്രീങ്കാരവാണീ
മന്ദഹാസലോപാമുദ്രറാണീ
പ്രാസാദ ഷൺമുഖശ്രേണീ
ബീജമന്ത്രാത്മികേ നീലവേണീ...

4. കാമേശ്വരി (ഹരിഹരമോഹിനി)

**ഒരു പാദരേണു തരില്ലേ, എന്നിൽ**
**ഒരു നൂറു സർഗ്ഗം വിരിയാൻ**
**ആനന്ദവിശ്വത്തിലെല്ലാം ആദി-**
**ശേഷന്റെ തല്പം പണിയാൻ?**
**ഓരോ ഭുജംഗേന്ദ്രതല്പം ഘന-**
**ശ്യാമന്നു യോഗേന്ദ്രകല്പം**
**ഓരോ യുഗപ്പൂവിലൂറും നാദ-**
**യോഗാമൃതം 'സോഹ' മന്ത്രം**
**ഹരിവിശ്വരൂപം വിചിത്രം അതു**
**ഹരനെഞ്ചിലണിയുന്ന ഭസ്മം**
**ഹരമോഹിനീ പാദപത്മം**
**തൊട്ടമധുരാനുഭൂതി പരാഗം**
**അതിൽ ഒരു പാദരേണു തരില്ലേ വീണ്ടു-**
**മൊരു സർഗ്ഗം കൂടി വിരിയാൻ**
**ആ സർഗ്ഗ ചേതനയെല്ലാം നിന്റെ**
**തിരുപാദസേവനമാക്കാൻ...**

5. മോദിനി (ഷാഡവം)

ഹരിപ്രിയേ ഹരിഹരപ്രിയേ
ഷൺമുഖപ്രിയേ പ്രിയസരസ്വതീ
മാനസ ഷൾക്കത്തേൻ കൂട്ടിൽ

തേനായ് നിറയും വരവാണീ
ഷൺമുഖഷാഡവ, ഷഡ്ചക്ര-
പ്പൺ പാടുന്ന മനോഹരീ...
യാഴിൽ, കുഴലിൽ, നാഭിയിതിൽ
മഴയായ് നാദമധു തൂകൂ...
സ്വരവർണ്ണക്കടലിളകുമ്പോൾ അതിൽ
ഗിരിയായ് അചലം രസികമനം
സ്വസ്തി ഷഷ്ഠിഷഷ്ഠികലേ
ശുദ്ധിവിശുദ്ധി ചക്രകലേ
സിദ്ധിബുദ്ധി പ്രവൃത്തകലേ
മുക്തി പൂർണ്ണാമൃത ചന്ദ്രകലേ...

### 6. വിമല (ശ്രീവിദ്യ)

സൂര്യകാന്തദ്വീപമായീ, പുതു-
സ്വാദു മകരന്ദമായി
ഓരോരോ ജന്മത്തിൻ കൂട്ടിൽ
സൂര്യഗായത്രിയായ് വരും ദേവി
എൻ മണിപല്ലവ ചിന്താദ്വീപി-
ലാനന്ദ നർത്തനം ചെയ്യൂ
നിൻ വരാഹക്കൈയുയർത്തും ധരാ-
സൌവർണ്ണ രാധയായ് മാററൂ
ധരാ.... ധരിത്രി .... ക്ഷിതി .... അക്ഷിണീ
സുധാ .... സുഖാധാര സൌപർണ്ണികാ
ഈ സൌവർണ്ണധാരയിൽ മുക്കൂ....
വൈരാജസാമസംഗീതം നിന്റെ
ശ്രീവിദ്യാ മന്ത്രിരം കേൾക്കാൻ
ആയിരം ജന്മം ജനിയ്ക്കാം എന്റെ
മായാമയീ, വേദ ധാത്രീ!

7. **അരുണ (വജ്രദധീശ്വരി)**

അരുണാഭമമിതാഭമായീ
ധ്യാനവരമുദ്രാഭണ്ഡാരമായീ
പ്രാചി പ്രതീചികൾ കാക്കും
* തിരുതീക്കാടുപോൽ സാന്ധ്യദേവി
യുഗപത്മപാദം പതിയ്ക്കൂ
അഹസ്സിരവുകൾക്കിടയിൽ മനോജ്ഞേ
ഉഭയങ്ങൾ മിഥുനങ്ങൾ വിദ്യാ-
വിദ്യാ ഉദയങ്ങൾ നിന്നിൽ സുയജ്ഞേ
ആഗ്നേയമാം സൂക്ഷ്മബാണം
ഗായത്രത്ര്യംബക ചാപം
സൌഗന്ധപുഷ്ടി പ്രദാനം
സർവ്വസംസാരദു:ഖാർത്തിഹാരം
ശാന്തം പ്രശാന്തമീ ധ്യാനം
സാന്ധ്യകാശ്മീര വൽക്കലമാനം
അരുണാർക്ക സിന്ദൂരഫാലം
തിരുവരുളിന്റെ യോങ്കാരനാദം

***തിരുത്തീക്കാട്ട് - പുന്നയൂർക്കുളത്ത് പഴയ നാലപ്പാട്ടു വീട് നിന്നിരുന്ന തിരുത്തീക്കാട്ടുപറമ്പിൽ വെച്ച് ബാല്യത്തിൽ കണ്ട ഒരു സന്ധ്യയുടെ ഓർമ്മയ്ക്ക് (ശ്ലേഷം)**

8. **ജയിനി (സുവർണ്ണ പുഷ്പാഞ്ജലി)**

വാഗേശി, വജ്രേശി, ശ്വേതാംബരേ, ദിവ്യ-
മാലേയ ചുംബിതഹാരാ ങ്കിതേ....
ഗീർവ്വാണി വീണാധരീ, ചിന്മയീ, പുണ്യ-
പൂർവ്വാർജ്ജിതാമൃത മധുരം ദധേ...
ജയിനീ ജയിയ്ക്ക രസാംഗീ, സുധേ
മയിലാട ചാർത്തുന്ന മധുരാംബികേ

നവരാത്രി മണ്ഡപസ്സദിരായ് നിന-
ക്കൊരു കോടി സൌവർണ്ണപുഷ്പാഞ്ജലി-
നളിനീ, നലം ചേർക്കു മമരാംബികേ
അളിപൂർണ്ണ രത്നത്തിൻ ചഷകങ്ങളാൽ
സാഹസ്രകുംഭാഭിഷേകം നിന-
ക്കൊരു ലക്ഷമക്ഷങ്ങളാൽ അർച്ചനം
കമനീയരൂപേ സുകാഞ്ചീധരേ
തിരുവേദപുസ്തകഹസ്തേ, ധരേ
ശിരുവാണി, നേർവാണി, ശാതോദരേ എന്നും
തിരുപാദസ്മരണയ്ക്കു തരണം വരം

## 25. ഒരു പൂർവ്വ ജന്മസ്മൃതി

എൻ ഗാത്രവീണയിൽ കനലൊളി പോലെ
ഉണരുന്ന ഗാനം....രാഗം....
താനം.... പല്ലവി
ഒരു സ്വർണ്ണബിന്ദുവായ് ഉണർന്നു
ഒരു തീർത്ഥനീരായ് നിറഞ്ഞു
ഒരു സൂര്യനദിയായ് കവിഞ്ഞു
പിന്നെയൊരു സ്വർണ്ണക്കടലായ് വഴിഞ്ഞു....
രാഗം....താളം.... ഭാവലയം....
ആനന്ദ വെള്ളത്തിനാഴം
അഭിമാനച്ചുവപ്പാർന്ന മേളം
ശ്രുതിമീട്ടും വീണാനിനാദം
ഗാത്ര വീണയ്ക്കപസ്വരമായോ...
മാനം....അഭിമാനം.... എന്തെന്തു രാഗവർണ്ണം...
ഇടറുന്ന കണ്ഠത്തിലെന്തേ ദേവി
ശ്രുതി സാരമായുണർന്നില്ലാ?
വരവാണിമീട്ടുന്ന ലക്ഷ്മീകര-
മണിവീണയിടയുന്ന നാദം-
വൃദ്ധാചലത്തിന്റെ മോളിൽ

സാമസംഗീത സ്വരസാഗരങ്ങൾ
ഓതുന്നോർ പാടുന്ന ശീലിൽ
കൊന്നയാടുന്ന ലാസ്യനൃത്തങ്ങൾ
നിനവിൽ....കനവിൽ....സ്വരമഴ....
മനസിൽ.... ശിരസിൽ .... ശ്രുതിലയം
നാമം സുവർണ്ണം....
സ്വരംസുവർണ്ണം....
എന്തേ.... ഈ ശ്രീവീണ പാടാത്ത വീണ?
ഇതു ജ്യോതിർമയ വീണ....ജ്യോതിഷവീണ
ഇതു മധുരത്രയീ വീണ.... ധർമ്മവീണ
ഇതു മധുമയ ധന്വന്തരീ വീണ.... ആയുർവീണ
ഇടറുന്ന വീണയിലെന്തേ
ശ്രുതിമാത്രമൊന്നുണർന്നില്ലാ
മധുവാണിവരവാണി ദേവീ
നീലത്തിരുവേണിനിൻ വീണ മീട്ടു....
ഈ ശ്രുതി ഗാത്ര വീണയിൽ ഉണരൂ....
വീണ്ടും ഉണരൂ....

## 26. മറിയാപാർക്കിലെ മഹാവിഷ്ണു

മാരിക്കാറിലെ സ്വരബിന്ദു ഇത്
മേരിക്കാവിലെ വരബിന്ദു
സൂര്യശതാർച്ചിത മുഖബിംബം, ഈ
സൂര്യസുവർണ്ണാർണ്ണവ ബന്ധം....
ആയിര ജന്മക്കടൽതാണ്ടീ എൻ
മാനസവാനിൽ ഉയരുന്നു
മേഘചതുർഭുജവരരൂപം ഒരു
മോഹന ശംഖധ്വനി രാഗം....
കാന്തിക രാശീ നൃത്തങ്ങൾ
കാർത്തികതാരാ രാധ പദം
മൂർത്തസുധാരസ രാമമുഖം

സാർത്ഥക ജന്മത്തീർത്ഥ ജലം
സുരനാഥ ഗണാർച്ചിതപാദയുഗാ
ഗിരിരാജ സുതാസോദരസുഖമാ?
ഒരു നാൾ പിരിയാതെയിടത്തരിക-
ത്തമരാൻ വരവായീ പ്രിയരാധ
പാലയ പാലയ ദേവവരാ
പാലയ പാലയ ഗീതനുതാ
വിഘ്നനിവാരണ ഇഭവദനാ
ധവളാംബരഹരഹരിവദനാ....

## 27. പുണ്ണർവസു

ശ്രുതി സാഗരാ - നീ പുണർവസു
മഹാദ്രിദൃക്, വായുവാഹനൻ
ശാസ്താ വരദാ മഹാമഘാ
അംബോനിധി സങ്കർഷണൻ
ഗുരുവായുപുരത്തൊരുനാളിൽ
ഒരു പുണർതത്തിൽ രഥമേറീ
അദ്രീ ശൃംഗത്തമരുന്നു, നീ
സ്വര ശ്രുതി സാഗരമരുളുന്നൂ.....
ഈ കനവോ.... ത്യാഗരാജ വരം .....!
നീ ശാസ്താരം ഹരിഹരം
കലികന്മഷഹരവരദകരം
നിന്റെ മഹാമഘവരദാനം എന്നി-
ലുണരും നിധിയീ സാമജം
ഇവനൊരു ഗണനാഥസങ്കർഷണൻ,
വിഷ്ണുസഹസ്രനാമങ്ങൾ
ശ്രീസുക്തത്തിൻ താളങ്ങൾ
അലയായ് ബീജമന്ത്രങ്ങൾ
മനമലിയും രാഗതരംഗങ്ങൾ
ഈ മധുസാഗരസ്വപ്നത്തിൽ

വിഷ്ണുഭുജംഗതല്പത്തിൽ
ഊഞ്ഞാലാടും ശാന്തരസം
ഇതു മാഞ്ഞാൽ വാഴ്വൊരു വാഴ്വാമോ

***പുണർവസു - ശ്രീരാമന്റെ നക്ഷത്രം**
**തിരിച്ചിട്ടാൽ ''സുവർണ്ണപുരുഷ'' നെന്നതിലെ ആദ്യാക്ഷരങ്ങളായ**
**"സുവർണ്ണപു" - ആദിത്യാന്തർഗ്ഗതമായ ഹിരണ്മയ പുരുഷൻ**

## 28. സിന്ധു

ശ്രീകൃഷ്ണ, കാരുണ്യസിന്ധോ
ദുഗ്ദ്ധ സിന്ധു കന്യാധവ, ബന്ധോ
എന്മനം നിൻ പത്മസിന്ധു
എന്നു മാനന്ദലയ സുധാസിന്ധു
അപ്രമേയം ബ്രഹ്മസിന്ധു
അതിലൂറുന്നു സംസാരസിന്ധു
സിന്ധുവിൻ സൈന്ധവസാരം
സിന്ധുജതൻ രസസാരം
നിൻ കരുണാരസപൂരം അതിൽ
സൈന്ധവമെൻ ചെറുജന്മം....
ഉപ്പിന്റെയുപ്പായി
രസത്തിൻ രസമായി
അന്നത്തിന്നന്നമായ്
സിന്ധുവിൻ സിന്ധുവായ്
വിളങ്ങും...
കൃഷ്ണാ.... കാരുണ്യസിന്ധോ
നിന്നിൽ ബന്ധിത ഞാനെന്ന സിന്ധു
ബന്ധുബാന്ധവാ.... ആനന്ദസിന്ധോ....
അസ്മദ്, ഉസ്മദ് സുധാസിന്ധുബന്ധം
അന്തമില്ലാത്ത കല്പ സൌഗന്ധം!!

## 29. ജാഗ്രദ് സ്വപ്നം

സൂര്യവിറകൂതിയുജ്ജ്വലിപ്പിച്ചന്തി
താരസ്ഫുലിംഗങ്ങൾ ചിന്തിടുമ്പോൾ
സിന്ദൂരവർണ്ണങ്ങളായിരം, വായുവിൽ
സൌവർണ്ണ സ്വപ്ന പ്രണവനാദം
പോയജന്മത്തിന്റെ കർമ്മവലയിൽ ഞാൻ
പാകിയ വാസനാവിത്തശേഷം
മഞ്ഞക്കതിർക്കുല ചൂടിയാടുന്നുവോ
മന്ന' യായ് പ്രജ്ഞയിലൂറുന്നുവോ?
ഓരോരോകാററിലുമുണ്ടതിൻ ഗന്ധങ്ങൾ
ഓരോ പുലരിയും മഞ്ജരികൾ
ഓരോ ജനിമൃതി തന്നിലുമാനന്ദ-
മോരോരോ സ്വപ്നവും ദർശനങ്ങൾ
ആടിയുലയുന്ന പുല്ലിൽ, വിറയാർന്നു
വാടുമിലയിൽ, കിളിച്ചിറകിൽ
മൂളുന്ന ഷഡ്പദശ്രേണിയിൽ സൂര്യന്റെ
നൂറുകിരണപ്പൊടിപ്പറപ്പിൽ
വിശ്വപ്രകൃതി ശ്രുതിചേർത്തതംബുരു
സച്ചിദാനന്ദ രാഗങ്ങൾ ചേർപ്പൂ
തൈജസ മാത്രകൾ ചേർന്നു ത്രസിക്കുന്ന
ചൈതന്യ സാഗരമെൻ മനസ്സിൽ
മൌനപ്രണവത്തിൻ മന്ത്രമരീചിയിൽ
ദിവ്യമാം സ്ഫോടധ്വനി മുഴങ്ങി
വർണ്ണങ്ങളായിരമുൾക്കണ്ണിൻ വാതിലിൽ
സ്വർണ്ണ സുഗന്ധാക്ഷരങ്ങളായി
മന്ദമടുക്കളത്തിണ്ണയടുപ്പിൽത്തീ-
യുന്തുമെൻ ജീർണ്ണ ദേഹത്തിന്നുള്ളിൽ
ആദിത്യവർണ്ണയായാത്മാവുണരുന്നു
ബോധി നിർവ്വാണത്തുരുത്തു തേടി

## 30. കണ്ണകിയുടെ നൃത്തം

മംഗളക്കുന്നിന്റെ നെററിയിൽ ചാർത്തുന്നു
സിന്ദൂരരേഖ ഉദയസൂര്യൻ
വഞ്ചിക്കടലിൻ തിരകൾക്കു കാഷായ-
വൽക്കലം നൽകുന്നു സാന്ധ്യമേഘം
ജന്മാന്തരങ്ങളെക്കോരിത്തരിപ്പിയ്ക്കു-
മീയുഗസംഗമവേള തന്നിൽ
നില്പു ഞാൻ, കണ്ണകി, - എന്നുള്ളിൽ മാധവി
പെററിട്ട കുഞ്ഞു ചിരിച്ചിടുന്നു
ദിവ്യാമൃതപ്രണവത്തിൻ സുരഭിയൊ
ന്നേന്തിയെന്നുള്ളിൽ പിറക്കുവോളേ
തുംഗകോപത്തിൻവ്യഥകൾ തണുപ്പിച്ചെ-
ന്നംഗരോമാഞ്ചം വളർത്തുവോളേ
മാനസപുത്രിയായ് നീയെനി, യ്ക്കന്നുതൊ-
ട്ടാനന്ദപ്പാൽക്കടലെന്റെ ചിത്തം
സൌമ്യമാമീ നൃത്തമാടുവാനല്ലയോ
പണ്ടുഞാനാടീ ചുടലനൃത്തം?
ശാന്തമീയാകാരശോഭനേടാനല്ലി
വേങ്കത്തണലിൽ തപസ്സിരുന്നു?
പാണ്ഡ്യനും ചോളനും ചേരനും കുമ്പിട്ട
പാവമീപ്പെണ്ണിന്റെ മാറിടത്തിൽ
ദാഹകജ്വാലയായ് ദുഃഖം കനത്തതും
സേവകർക്കുൾക്കുളിരേകുവാനോ?
അഗ്നിയായ് വാക്കെന്റെ ഹൃത്തിൽ ജ്വലിച്ചതു
മുത്തായ്ച്ചിതറിത്തെറിയ്ക്കുവാനോ?
എട്ടുദിഗന്തവും പൊട്ടുമാറുച്ചത്തിൽ
അട്ടഹസിക്കുന്ന വൈഖരിയാൽ
സുപ്തിയിൽ മൌനഘന പ്രാജ്ഞമാംപരാ-
ശക്തി തന്നാഴമളപ്പതാരോ?
ലാവയായ് പൊള്ളിക്കുതിച്ചോടുമീ നിണ-

ധാരതൻ നീർക്കുത്തിലങ്ങുമിങ്ങും
നീലത്തടാകപ്പരപ്പിൽ ഗതജന്മ-
പ്പോളകൾ പൊട്ടുന്ന സ്ഫോടനൃത്തം
ഞാനില്ല, നീയില്ല, കോവലനില്ലിങ്ങു
കേവലാത്മാവിന്റെ സർഗ്ഗനൃത്തം
ഒററയിരട്ടച്ചിലമ്പുകളദ്വൈത-
മന്ത്രം ജപിക്കുന്ന ലാസ്യനൃത്തം
ഈ നൃത്തവേദിമേൽ കത്തിജ്ജ്വലിക്കുമെ-
ന്നാനന്ദ കോശത്തിന്നഗ്നിമാത്രം
ഒററച്ചിലമ്പിലെയോങ്കാരമുത്തുകൾ
തെററിത്തെറിച്ചിടുമോശമാത്രം!

## 31. നിർവൃതി

അക്ഷരബ്രഹ്മമായ് വൈദ്യുതീ സ്പർശമായ്
അക്ഷയാനന്ദമേ വന്നുപുൽകെന്നെനീ
ഓരോ തളിരിലുമഗ്നിയായ്, പുൽത്തുമ്പി-
ലോരോന്നിലും സാന്ദ്രഹർഷതുഷാരമായ്
എൻ കരൾപ്പൂവിന്റെ സൌരഭമായ്, കണ്ണ-
നിന്നിതാ വീണ്ടുമീ വൃന്ദാവനികയിൽ
ആ ഘനശ്യാമമൌനത്തിൻ മടിയിൽ ഞാ-
നോമനത്താരകയായ് കൺമിഴിയ്ക്കവേ
ബോധാങ്കുരങ്ങളിലൊക്കെയും താളങ്ങൾ
ബോധത്തണലുകൾക്കൊക്കെയും നിർവൃതി
ദൂരെ പ്രണവമുരുക്കഴിയ്ക്കുന്നിതാ
സാരം ഗ്രഹിച്ച ഋഷിശൃംഗമാലകൾ
ചാരെ മുനിഞ്ഞു കത്തുന്നു നിലവിള-
ക്കാരെയോ കാത്തുവിധുരയാം മാതിരി
നിർവ്വാണയാമങ്ങളൊന്നായ് ക്കൊഴിയുന്ന
സർവ്വാംഗമോഹിനീ യാമിനീ കല്പമേ
എന്നിലെപ്പത്മനാഭത്തിലുണരുമീ-

യുണ്ണിയെ ത്താരകബ്രഹ്മമാം ദേവനെ
നിൻ ചിദ്രസത്തിന്റെ തുള്ളിയെ മാർ ചേർത്തു
പുൽകവേ പാലാഴിയാകുന്നു മാനസം.

## 32. ഗുരുമാരുതചിത്തസ്വരങ്ങൾ

ഞാൻ സുവർണ്ണ....
സ്വപ്നാടക....
സ്വപ്നശലഭമായ്
പൂവിൽനിന്നു പൂവിൽ
നാമത്തിൽ നിന്നു നാമത്തിൽ
ജന്മത്തിൽ നിന്നു ജന്മത്തിൽ
സ്വതന്ത്രവിഹാരം ചെയ്യും
വർണ്ണസുവർണ്ണ ശലഭം....
എനിയ്ക്കകെമ്പടി പാടും
ഗുരുമാരുത പ്രണവനാദം....
എൻ ഗുരുമാരുത പുരനാഥാ....
ഞാൻ ശലഭം....
സുവർണ്ണപത്രശലഭം....
ഞാൻ സ്വപ്നം കാണുന്നു....
ഞാൻ സുവർണ്ണ എന്ന നാരി
ചിന്തയിൽ നിന്നു ചിന്തയിൽ
രാഗത്തിൽ നിന്നു രാഗത്തിൽ
പത്മബന്ധം ഓരോന്നായ് ഭേദിച്ച്
സ്വതന്ത്രതന്ത്രവിഹാരിണിയാം
വൈദ്യവൈദികനാരായണി....
എൻ സഹസ്രാരത്തിൽ വിഹാരം
ഗുരുമാരുതപ്രണവനാദം
എൻഗുരുമാരുത പുരനാഥാ.....
ഞാൻ ശലഭമെന്നു സ്വപ്നം കാണും
സുവർണ്ണ.... സ്വപ്നാടക....

ഞാൻ സുവർണ്ണയെന്നു സ്വപ്നം കാണും
വർണ്ണ സുവർണ്ണ ശലഭം....
ചുവാങ്സു.... സുവർണ്ണ ചിത്രശലഭം....
മായ.... സത്യം.... വിചിത്രം അദ്വയം....
എൻ ഗുരുമാരുതപുരനാഥാ....
വൈദ്വൈദിക നാരായണാ....
ഞാൻ ഗുരുമാരുത ചിത്തം....
ഗുരുമാരുതചിത്തസ്വരസ്വരിതം....
സ്വരഏവസുവർണ്ണ:
എൻ ഗുരു, മാരുത പുരനാഥൻ....

## 33. ബ്രഹ്മസിന്ധു

ഒരു കുമിള....ശരീരം....
കുമിളയെ അറിഞ്ഞു....
വൈദ്യനായി....
ഒരു കുന്നിക്കുരുമണി.... പ്രപഞ്ചം
കുന്നിക്കുരുമണിവാരി വിസ്മയിച്ചു....
ജ്യോതിഷിയായി....
താരകക്ഷ്യകളുള്ളിൽ
പരമാണു കക്ഷ്യകളായ് വിരിഞ്ഞു
വിസ്മൃതി ലയസിന്ധുവിൽ
സ്മൃതികൾ വിസ്മൃതമാകവേ
ശ്രുതിയായി....ലയമായി....
സാരസ്വത സ്വർണ്ണബിന്ദുവായി....
അതിൻ മുദ്ര.... തേജോരാശിയാം
ഈ സ്വപ്നശ്രുതി സാഗരം....
ഈ മധുനാദ ലയസാഗരം....
ബ്രഹ്മസുഖസിന്ധുലയസംഗമം....
എൻ അതിരാം തിരകൾ
നിൻ അതിരററ സിന്ധുവിൽ ലയനം....

വിസ്മൃതമായി ഞാനെന്നഭാവം....
എൻ മെയ് നിന്റെ രൂപവർണ്ണം
എന്മനം നിന്റെ നാമനാദം
എൻ പ്രാണൻ നിൻ സാമസ്വരം
ഇനി ഞാനേതു രൂപം നിനയ്ക്കാൻ
ഇനി ഞാനേതു നാമം ജപിയ്ക്കാൻ
എന്നിലമരുന്ന വിൺനീലമുത്തേ
എങ്ങും നിറയുന്ന ചൈതന്യസത്തേ
ഗുരുമാരുതചിത്തേ....ആനന്ദവിത്തേ....

## 34 മധുരസ്മൃതിലയം

പഴമലൈയാളും ദേവൻ
പഴയൊരു ജന്മസ്മൃതി
പഴംപാട്ടുകൾമൂളിയലയും
മഴമേഘം....
കൊന്നയായ് പൂക്കും സ്വർണ്ണ സുന്ദര സ്വപ്നങ്ങളിൽ
രാഗമായ് ശ്രുതിയായി ഭാവമായേതോമൌനം
വനമാലകളൂർന്ന മാറിലെ മറുകായി
ശ്രീവത്സമായി ത്തിരുകൌസ്തുഭമായ് പ്പീലിയായ്
കുഴലായ്, പട്ടായ്, മധുരാഗമാ, യനുരാഗ-
മൊഴിപേശീടും യാഴായ്, മാധവമധുവായി
ഞാൻ നീയായ് നീ ഞാനായി
രാഗരാസോന്മാദം ചൂടും.... യമുനാ പുളിനങ്ങൾ....
പിന്നെയുമൊരു പുതുസ്വപ്നപ്പൂക്കടൽ, വൃന്ദാ-
വനമൊക്കെയും ഞാനാം മീരതൻ കാതൽ ഗീതം
ഗിരിധാരി നിൻ മെയ്യിൻ സൌരഭ്യമണിഞ്ഞൊരു
തിരുതൃത്താവിൻ കൃഷ്ണദളമാം മറുജന്മം
"ചൂടിക്കൊടുക്കും ചുടർക്കൊടി" യായ്, ആണ്ടാളായി
ശ്രീരംഗധാമേശ്വരിയായൊരെന്നനുരാഗം
മാധവാ, നിൻ മാധവിയായി ഞാനാടും ലാസ്യ-
മോരോരോ ജന്മത്തിലും മധുരസ്മൃതിലയം.

ഈ നറും നിലാവിന്റെ മധുരസ്പർശം പോൽ നിൻ
മോഹന മൃദുസ്മിതമെന്നിൽ വീണലിയുന്നു.
ഈ കുളിർകാററിൻ രാഗം പോലെ നിൻ മുരളിക
യീ വിശ്വമാകേ ഗാനമാലികയൊഴുക്കുന്നു-
ഇപ്പുതുജന്മത്തിലുമാപ്പഴം പാട്ടിൽലയി-
ച്ചീ പ്പഴമുതിർച്ചോലതന്നിൽ ഞാനിരിയ്ക്കുന്നു
ഹേ......പഴമലയാളും മന്നവാ, "ജ്ഞാനപ്പഴ-
മധുരം" ലയമായിട്ടെന്നിൽ നീ നിറയ്ക്കുന്നു!

1. പഴമല - മുതുകുന്ന് അഥവാ വൃദ്ധാചലം
2. ചൂടിക്കൊടുത്ത ചുടർക്കൊടിയേ ആണ്ടാളേ എന്ന് പെരിയാഴ്വാർ അഭിസംബോധന ചെയ്തതു മുതൽ ആണ്ടാൾ എന്നറിയപ്പെട്ട കൃഷ്ണ ഭക്തയായ ആണ്ടാൾ
3. ഈ ജന്മത്തിൽ ജ്ഞാനയോഗമാണ് കവിയ്ക്ക്

## 35 വാഗാർത്ഥം ധീമഹേ

തിരുനീരിലാറാടി തിരുനീറണി-
ഞ്ഞാർദ്രമൊരു തിരുവാതിരനോമ്പുനോററു
ഹരിചന്ദനം പൂശിയുയരും നിലാവിന്റെ
മടിയിലെ മാണിക്യമൌലി കണ്ടു.
പത്മാസനസ്ഥയായ് സിന്ദൂര ശോഭയായ്
പത്മനാഭന്റെ ഭഗിനി ദേവി
സൂര്യാം സുവർണ്ണാം പ്രഭാം ഹേമ മാലിനീം
ആര്യാം സുവീര്യാം സുധാം പത്മമാലിനീം
ശ്രീയം സുതേജസം അഗ്നീം ജപാമഹേ
ധ്യേയം ജപാ കുസുമ ദ്യുതീം ധീമഹേ
ആദിത്യ മണ്ഡല മദ്ധ്യം ഹിരണ്മയം
ആദി ദേവിം പരാശക്തിം ഭജാമ്യഹേ
ധ്യാനലീനം ശിവം ചേതോഹരം തുരീ-
യാതീതമേ തതീന്ദ്രീയാനുഭൂതിയിൽ
മേവീയുമാദേവിയാമപർണ്ണാ, ദിവ്യ-
വാഗർത്ഥമർദ്ധനാരീശ്വരം ധീമഹേ.....

## 36 ശ്യാമളവനമാലി

ശ്യാമരാത്രി......
നീല ശ്യാമള വാനം ചൂടും താരകഹാരം
നിന്റെ നീരദശ്യാമമേനി ചൂടുമെൻമനം
ധാരധാരയായ് കോരിച്ചൊരിയും രാസോന്മാദം
ഹേ...... മമ വനമാലീ......
ഹേ......കൃഷ്ണാ...... മനോമോഹനാംഗാ......
ഹേ...... ഗിരിധാരീ......
ഹേ...... മധുമയഹാരീ......
ഒരു പൊൻചിലമ്പൊച്ച
ഒരു താമരത്തളിരിടയും പാദം
പിന്നെയൊരുമഞ്ഞപ്പട്ടുടയാടതൻ കസവൊളി
ഒരു പീലിപ്പൂപ്പച്ച......
ഒരു തത്തതൻ ചുണ്ടിലധരം ചേർത്തെൻ
"മൻഹർ" കൃഷ്ണ, നീ കൊഞ്ചും രാഗം
ഒരു പൈക്കിടാവിനെയഴകോടണച്ചുമ്മ
തരുമാക്കനിവോലും മധുരപ്രേമോത്സവം
ഒരു കൈവെണ്ണ, ഒരു തംബുരുസ്വരംകേട്ടു
സകലം മറന്നിരുന്നീടുമൊരഴകിയ
ചെറുരൂപം...... ഹേ, കണ്ണാ......
ഹേ ..... വനമാലീ ......
ഹേ ...... കൃഷ്ണാ ...... മനോ മോഹനാംഗ......
ഹേ...... ഗിരിധാരീ......
ഹേ...... മധുമയ ഹാരീ......
ശ്യാമയീ രാത്രി......
ശ്യാമയീ മധുമയരാത്രി......
ഘനശ്യാമവാനം ചൂടിടും താരഹാരം പോൽ
ബ്രഹ്മോന്മാദപ്പുളകാങ്കുരം
ധാരധാരയായ് വാരിച്ചൂടുമെൻമനം
നിറനിലാത്തിലകം ചൂടും
നീരദശ്യാമ വനമാലീ......

നീ വരും പരിചിതപാദശബ്ദമെൻ ജന്മ-
മോരോന്നും സുരഭില രാഗത്താൽ നിറയ്ക്കുന്നു
രാധയായ് വിശാഖയായ്
ലളിത, വിരജയായ്
മീരയായ്, ആണ്ടാളായി
ഇന്നിതാ സുവർണ്ണയായ്
നിൻ പ്രേമകളിന്ദജാ സൌവർണ്ണത്തിരുനീരിൽ
എന്മനം ജന്മങ്ങളായ് ആതിര നീരാടുന്നു
ഇത്തുടി കൊട്ടിപ്പാടും ഹൃത്തിന്റെയനാഹത-
ശബ്ദത്തിൽ മധുരസമൌനമായ് പരാവാക്കായ്
നിൻ സ്വരവർണ്ണാത്മികയാം സാമസ്വരൂപിണി-
യരുളും തിരുമൊഴിയുജ്ജ്വലിച്ചാവൂ......ദേവാ...

## 37 കാർത്തിക, ഉത്രം, ഉത്രാടം

(ക്രമത്തിൽ സുബ്രഹ്മണ്യൻ, അയ്യപ്പൻ, സൂര്യഭഗവാൻ
എന്നിവരുടെ ജൻമനക്ഷത്രങ്ങൾ )
മുരുകാ തിരുമുരുകാപഴ-
മുതിരും പൂഞ്ചോല
ഇരുദേവിയരമരും തിരുമധുരം തരും ചോല
തിരു "കാർത്തിക" യൊളിദീപച്ചുടർമിന്നും ചോല
എൻ "മുതൽ" മന്നവ, പരമാമൃത
"ജ്ഞാന" പ്പഴച്ചോല...
അയ്യൻ തിരുവടി നൈഷ്ഠിക
"ബ്രഹ്മംചര"യെന്നായ്
"ഉത്ര"ക്കാൽ നീട്ടും തിരുശബരീ ഗിരി പീഠം
കന്നിയ്ക്കായ് ഒരു മുക്കാൽ
പൊൻമാളിക വീടും
സന്യാസപ്പടിമേൽദിന
മെണ്ണും പടി വീടും
മുതൽ മന്നവർ മുരുകൻ തരും
ജ്ഞാനച്ചുടർ ദീപം

അയ്യൻ തിരുവടിനൽകും
സന്യാസ വിരക്തി
പടിപടിയായ് കയറുമ്പോൾ
തുറകുന്നു ദ്വാരം
മധു തൂകും സൌവർണ്ണത്തിരൂസൂര്യദ്വാരം
ധന്യന്തരിയരുളും ഉത്രാഷാഢം അമൃതം
മന്വന്തരത്തിരു ശോഭയിൽ തെളിയുന്ന മധുരം
എൻ സൂര്യൻ നാരായണനരുളും തിരുമധുരം
നിൻ "സൂര്യ" ഞാനെന്നോരറിവിൻ മധുമധുരം
ആദിത്യന്നന്തഗ്ഗർത മീ സൌ ഭഗശ്രീത്വം
ആദി ശ്രീദേവി ലയമാനന്ദ സൂക്തം
വൈരാഗ്യജ്ഞാനാമൃതമാകെയും നൽകും
"ഞാനെ" ന്നോരാനന്ദ പ്പാലാഴി സുകൃതം
"ഉത്ര"ത്തിൽ "കാർത്തിക"യിൽ "ഉത്രാട"പ്പൂവിൽ
സൂത്രം ചേർത്തിവൾ കോർക്കും താലിച്ചരടൊന്നിൽ
മുരുകാ ശബരീശാ ശ്രീദേവാ മുരാരേ
വരുകാ, കോർത്തണിയട്ടെ ഞാൻ നിന്നെ മാറിൽ
മമ മാനസ മധുകാസയിൽ സതതം പുതുമധുവായ്
മമ മാനസചോരാ നീ നിറയൂ അനുനിമിഷം

## 38 രാധയുടെ ഗന്ധം

മാമയിലിറകണിമാധവാ നിന്റെ
കോമളമെയ്യിൻ മണമെന്ത്?
ഞാനറിവൂ.
ഒരുനാൾ ഇരവിൽ കനവിൽ നിലവിൽ
മലരായെന്നിൽ പൂത്തിരുനാളിൽ
മലരടിമുത്തി മുകർന്നതിനാലേ
അറിവൂ ഞാൻ നിൻ മെയ്യിൻ ഗന്ധം
കർപ്പൂരത്തിൽ കളഭം കമലത്ത്യപ്പൂ വിതളും തുളസീദളവും
ചേർന്ന സുഗന്ധം, നിന്നു തുടിപ്പൂ പ്രജ്ഞയി, ലോർമ്മയിൽ
എന്നിൽ എന്നും !!

ശ്യാമള മേനിയിലൊരു പൂണൂലായ്
നീലാദ്രിയിലൊരു ചന്ദനനദിയായ്
കാർമേഘത്തിൽ മിന്നൽ ക്കൊടിയായ്
ഞാനൊട്ടിയതിനാൽ അറിവൂ നിത്യം
നിന്റെ സുഗന്ധം, നിന്റെ പ്രിയത്തിൻ
തിരു സൌരഭമേറെന്നുയിർ ഗന്ധം
നീ മുത്തുന്നൊരു ശംഖിൽ പ്രണവം
നീ തൊട്ടൊരു മുളവേണുഗാനം
നീ തൊട്ടെന്നാത്മാവിൽ നിറയും
നിർമ്മലമാകും പ്രേമസുഗന്ധം
ഈ മധു സൌരഭമൊന്നാൽ ഞാനും
നീയുമൊരേകത്വത്തിൽ ലയിക്കേ
വേറൊന്നേതു മനസ്സിൽ മാധവ
മധുസൂദന, ഞാൻ നിൻ പ്രിയരാധ

## 39 രാധയുടെ വർണ്ണം

മാധവൻ ശ്യാമ വർണ്ണൻ, ദേവിരാധതൻ
കോമള മേനിതൻ വർണ്ണമെന്ത് ?
തുമഞ്ഞചേർന്ന വെളുപ്പാം സുവർണ്ണ-
മേന്നോതുന്നു പണ്ടത്തെ പുസ്തകങ്ങൾ
അക്ഷോഭ്യമാം ഘനശ്യാമതമോദ്വാര
വക്ഷസ്സിലാദ്യസ്വരം സുവർണ്ണം
നാദപ്രകാശങ്ങളൊന്നിച്ചു ചേർന്നാദ്യ
നാദമോങ്കാരധ്വനി സുവർണ്ണം
വാഗേശ്വരേശ്വരൻ തൻ ശ്യാമമേനിയി-
ലാദ്യം ചലിച്ച സുവർണ്ണബിന്ദു
വാഗർത്ഥ മായിസ്സദാ ചേർന്നിരിക്കുന്ന
പ്രേമസ്വരൂപിണിയർദ്ധനാരി
നിർവ്വികാരം ആദി ബ്രഹ്മമഹസ്സിന്റെ
നെഞ്ചിലൂറും ആദിരാഗബിന്ദു

ഒരുപാതിശ്യാമമായ് മറുപാതിസ്വർണ്ണമായ്
സ്വര രാഗ ധാരയായ് നിൽപു രാധ
ഒരുനാളും പിരിയാതെ മുരളീധരഹൃത്തിൽ
ഇരുവരുമൊന്നായ നിർവൃതിയിൽ

## 40 അമൃതം

പൃഥ്യീതൻ "മൃത്തിക" യാലെ മുളയ്ക്കുന്ന
നെൽ "ത്തൃണ" വർഗ്ഗ മമൃതേത്താക്കി
മൃത്യുവെ വെല്ലാൻ നിനയ്ക്കു മജയ്യനാം
"മർത്ത്യ" ന്റെ വർഗ്ഗ "മമൃത" മത്രെ
സൂര്യകിരീടം, പ്രഭാവലയം, ശംഖ-
മാരും കൊതിക്കുന്ന മന്ദഹാസം
നെററിയിൽ സൂര്യതിലകം, സുദർശന
ചക്രം, ഗദ, പത്മ, വൈജയന്തി
മാറിലെത്തുവേർപ്പിൽ ഒട്ടികിടക്കുന്ന
പൂണൂലിൻ കൌസ്തുഭരാഗശോഭ
നാഭിച്ചുഴിയിലെ സ്സർഗ്ഗ ചലനത്തിൽ
നാമസങ്കീർത്തന രാഗവർണ്ണം
ഭൂവിൻ കരിം പച്ചതന്നിൽ പദം; ദ്യോവിൻ
ശ്യാമള മാറിലുയർന്ന ശീർഷം
തൂമയിൽ പ്പീലിപോൽ തെങ്ങോല ചൂടിയ
കോമള കേശത്തിൻ ചാരുഭാരം
വാനിലുയർന്നു പറക്കും ദേശാടന-
ക്കാരാം ഋഷിമാർ തൻ വാദ്യഘോഷം
ലീലാശുകങ്ങൾ പറന്നുരമിയ്ക്കുന്ന
കോലാഹലമെഴും വൃന്ദാവനം
മാന്തോപ്പിലെങ്ങോ മറഞ്ഞ കുയിലിനെ-
ത്താലോല മൂയലാട്ടുന്ന കാററിൻ
താരാട്ടിനൊത്താക്കള കണ്ഠ മോതുന്നു
താലാട്ടു പോലൊരു പ്രേമഗീതം
വെള്ളിടി വെട്ടിക്കരിഞ്ഞ ശിരസ്സൊന്നിൽ

തള്ളയും മക്കളും കീരവാണി-
ത്തെല്ലാൽ ചമയ്ക്കുന്ന രോമാഞ്ചകഞ്ചുകം
കൊണ്ടു തള്ളാടുന്ന കേരവൃക്ഷം
ഇച്ചെറു ജാലകച്ചില്ലു വാതിൽക്കലീ
പൃഥ്വിയെനിയ്ക്കായൊരുക്കീടുന്നു
സ്വപ്നാ മൃതോപമ മീദൃശ്യ, മെപ്പോഴും
മർത്ത്യനമൃതനെന്നോതുവാനായ്
ഈ യമൃതത്തുള്ളി വീഴ്കയാലെൻ മന
ത്താമരത്താരിൽ വിതുമ്പി നിൽപ്പൂ
രാഗവർണ്ണാത്മക സർഗ്ഗ പ്രതിഭതൻ
ആനന്ദ സാഗര നിത്യ സ്വർഗ്ഗം

## അനുബന്ധം

പുകച്ചുരുൾ പോലെ
തിരപോലെ....
ഉറുമ്പിൻ നിരപോലെ
മാലമാലയായി കിളികൾ
കോടി കോടി....അസംഖ്യം....
ഉദയത്തിൽ തെക്കു കിഴക്കുനിന്ന്
അസ്തമയത്തിൽ വടക്കുപടിഞ്ഞാറുനിന്ന്
വിപരീതദിശകളിൽ....
വായുമാർഗ്ഗം തെററാതെ
എവിടെനിന്ന് വരുന്നു?
എവിടെപ്പോകുന്നു?
എത്രകാലമായി ഈ വരവും പോക്കും?
എനിയ്ക്കു മുമ്പ് ആരെല്ലാം ഇതു നോക്കി നിന്നു?
ആര് ഇതിൽ ആനന്ദലഹരി കണ്ടു?
എനിയ്ക്കുശേഷം ആര്....
ഞങ്ങൾ.... നമ്മൾ .... പക്ഷികൾ....
വരുന്നു, പോകുന്നു.... വരുന്നു....
മൂന്നര ചുററായി ചുരുണ്ട

ആകാശകുണ്ഡലിനിയുടെ സഹസ്രാരത്തിൽ
മാരുതമാർഗ്ഗത്തിൽ
പൊടുന്നനെ നിൽക്കുന്നു....പക്ഷികൾ....
പിന്നെ,
സൂര്യതിലകം ചാർത്തിയ വിഷ്ണുപ്രതിമയെ
അർദ്ധപ്രദക്ഷിണംവെച്ച്
എന്റെ നേർക്കു പറക്കുന്നു....
നെററിയിൽ വൈഡൂര്യം പോലെ....
സൂര്യകാന്തം പോലെ
സിന്ദൂരജ്യോതിപോലെ
സൂര്യതിലകം ചാർത്തി മഹാവിഷ്ണു....
കാററിൽ ഭ്രമണം ചെയ്യും പ്രഭാവലയം ....
ഞാനെന്ന വടക്കുനോക്കിയന്ത്രം....
അവനിലേയ്ക്കു മാത്രം തിരിഞ്ഞ്....
പ്രകാശത്തിന്റെ ഓങ്കാരനാദം....
ദിശകളിൽ വീണാതന്ത്രിശ്രുതി
ചേർത്തതാര്....?
മീട്ടുവതാര്?
ഈ ഗീതം എവിടെനിന്ന്?
നീ ഉയർത്തിയ ശംഖിലോ....
കാർമേഘ നാഗബന്ധം അണിഞ്ഞ
ആകാശപത്മത്തിലോ....
പ്രശാന്തിതീരം സ്പർശിച്ച് തിരയടങ്ങിയ
എന്റെ മനസ്സിലോ?
ജന്മാന്തരപുണ്യവാസനാസുഗന്ധം
പരക്കുന്ന ആത്മാവിലോ?
പ്രകാശനാദതരംഗിണി....
കൃഷ്ണലീലാരാഗിണി....
താളം....
രാഗം....താനം....പല്ലവി....
ഇത് എന്റെ മധുരലയ സിന്ധു!!



സുവർണ്ണ നാലപ്പാട്ട്

ഒരു വ്യക്തിയുടെ ആയുസ്സിലെ അരനൂററാണ്ടു പോലെയാണ് സമൂഹചേതസ്സിലെ ആയിരത്താണ്ടുകൾ. സുവർണയുടെ തിരുവായ് മൊഴികളിൽ അരനൂററാണ്ടു മുമ്പ് ഉറന്നൊഴുകിയവയും ഈ സ്വരരാഗസുധയിൽ കാണാം. അത്ര തന്നെ പഴക്കമേയുള്ളൂ കവിയുടെ അടിമനസ്സിലിരുന്നു പാടിത്തിമർക്കുന്ന ആണ്ടാൾക്കും മീരയ്ക്കും ഋഷിമാർക്കും മററും.

"കാലമേറെയായ്, കാണും പുല്ലിലും, തുരുമ്പിലും ദേവനെത്തേടി പാടി നീങ്ങുന്നു ഞാനാം വീണ" എന്നതിലെ 'ഞാൻ' ആയിരങ്ങളുടെ അന്തശ്ചേതനയാണ്. ആ ഞാനിന്ന് മീരയെന്നോ രാധയെന്നോ ആണ്ടാളെന്നോ നാച്ചിയാർ എന്നോ സുവർണയെന്നോ ഏതു പേരുമിടാം. എല്ലാം നന്നായിച്ചേരും. ഈ വീണയിൽ നിന്നുയരുന്ന നാദലയധാര, അത് ക്ലേശിച്ചാർജിക്കുന്നതല്ല; അതിന്ന് "സിദ്ധ"മാണ്. അതുകൊണ്ട് 'ദേവദത്ത' മെന്ന പേരും ചേരുന്നു.

'ജഗദ് ഗുഞ്ജസഹസ്രാണി' എന്ന ആർഷചിന്തയും അനന്ത പ്രപഞ്ചത്തെക്കുറിച്ചുള്ള ആധുനിക ശാസ്ത്രദർശനവും ഒരു പോലെ ഉൾക്കൊണ്ട ഒരു ബോധചേതസ്സും, ആണ്ടാളുടെയും, മീരയുടെയും കേവല ഭക്തിപ്രചോദിതമായ ഒരു സമൂഹാബോധചേതസ്സും സുവർണയിൽ മേളിക്കുന്നു. ആ മേളനത്തിന്റെ ഊർജ്ജം സുവർണയുടെ കവിതാ നിർഝരിപ്രപാതം ഉളവാക്കുന്നു.

ഒരു കുട്ടിയുടെ കളിമുററക്കാഴ്ചകളായി ഈ ബ്രഹ്മാണ്ഡപ്പെരുമുററമായ ആകാശത്തിന്റെ അപ്രമേയതയെ എത്ര അനായാസമായിട്ടാണ് സുവർണ ഹസ്തതലാമലകമാക്കിത്തീർത്തിരിക്കുന്നത്! ദൈനംദിന ജീവിതത്തിലെ ഭൗതികമായ "അല്ലറ ചില്ലറ" ക്ലേശങ്ങളിൽനിന്ന്, അനന്തവിപുലമായ ബ്രഹ്മാണ്ഡത്തിന്റെ അജ്ഞേയമായ കോണുകളിലേക്ക് ഒരു മാലാഖയെപ്പോലെ ചിറകുവെച്ചു പറന്നുയരാൻ കഴിയുന്ന ഭാവനയും ഭക്തിയും ചേർന്നിണങ്ങിയിരിക്കുന്നു എന്നതാണ് പുതിയ നാച്ചിയാരുടെ ലയമാധുര്യം.

ഡോക്ടർ എം. ലീലാവതി